# THE GURUNATHAN

# ഗുരുനാഥൻ

L No. 85/15—7—26

| പുസ്തകം 12 | 1108 മീനം | ലക്കം 8 |
| --- | --- | --- |

വിഷയവിവരം.

# ഗുരുനാഥൻ.

പുസ്തകം 12 | 1108 മീനം | ലക്കം 8


## അദ്ധ്യാപകനും ഭാവിയും.

ഭൂതകാലത്തെ അറിഞ്ഞും വർത്തമാനത്തെ അനുഭവിച്ചും ഭാവിയെ അനുമിച്ചും അദ്ധ്യയനം നടത്തുന്നവനാണു യഥാർത്ഥനാമാവായ അദ്ധ്യാപകൻ. അദ്ദേഹം അങ്ങിനെയുള്ളവനെങ്കിൽ—സ്വകൃത്യനിർവ്വഹണത്തിനു സന്നദ്ധനെങ്കിൽ—ഭൂതകാലത്തെക്കുറിച്ചുള്ള ജ്ഞാനം സമഗ്രമായി സമ്പാദിച്ചിരിക്കണം. ഭൂതകാലസംഭവങ്ങളെ നല്ലപോലെ അറിയാത്ത ഒരുവനും ഇന്ന് ഒരു കർമ്മവും ശുഭാപ്തിയോടെ ചെയ്യുന്നതല്ല. ഇന്ന് എന്നു നിർദ്ദേശിക്കുന്ന കാലം ഏതേതു കാലങ്ങളുടെ മദ്ധ്യസ്ഥമെന്ന് അദ്ദേഹം അറിഞ്ഞിരിക്കുന്നു. മനുഷ്യവർഗ്ഗത്തെ സമുദായങ്ങളാക്കി സംഘടിപ്പിക്കുന്നതു് ഏതു മൗലികതത്വത്തെ അവലംബിച്ചെന്നും ഒരദ്ധ്യാപകൻ അറിഞ്ഞിരിക്കണം. ഏതു മാർഗ്ഗത്തെ അനുഗമിച്ചാൽ ഒരു സമുദായം അതിന്റെ പരമപദത്തിൽ എത്തുമെന്നും അറിഞ്ഞിരിക്കേണ്ടതാണ്. രാജാക്കന്മാരുടെ പേരുകളൊ യുദ്ധത്തിൽ ഏറ്റപ്പെട്ട കക്ഷികളൊ അവയെ കുറിക്കുന്ന കാലമൊ ഉരുവിട്ടുറപ്പിച്ച ഓർമ്മയെ ചരിത്രജ്ഞാനമെന്ന് അദ്ധ്യാപകൻ എണ്ണരുതു്. ചരിത്രം മനുഷ്യരുടെ ദൈനംദിനജീവിതത്തോട് എങ്ങിനെ സംഘടിച്ചിരിക്കുന്നു എന്ന് ഒരു നല്ല അദ്ധ്യാപകൻ അറിഞ്ഞിട്ടുണ്ട്. അതിനാൽ അദ്ദേഹം ഇന്നത്തെ ഭാഷയും വേഷവും അറിയുന്നു. അദ്ദേഹത്തിനു കൈകാര്യം ചെയ്യേണ്ടതു് ഇന്നത്തെ ജനാവലിയോടും പ്രശ്നങ്ങളോടും ഇടകലർന്നിട്ടാണ്.

എങ്ങിനെ, എപ്പോൾ, എവിടെ, എന്തുകൊണ്ട് എന്നീ പ്രശ്നങ്ങളാൽ ഭൂതകാലകാര്യങ്ങളെ അറിഞ്ഞുഅഭ്യസനം നടത്തി അവർ ചരിതാർത്ഥരാകുന്നില്ല. ഭാവിയായ ഒരു കാലമുണ്ടെന്ന പരമാർത്ഥം അവരുടെ സന്തതചിന്തയ്ക്കു വിഷയമാകേണ്ടതാണ്. അവരുടെ അധീനത്തിൽ വളരുന്ന ശിശുക്കൾ ഇന്നലത്തേയൊ ഇന്നത്തേയൊ പൗരന്മാരല്ല. അവർ നാള

ത്തെ ലോകത്തെ നിയന്ത്രിക്കേണ്ടവരാണ്. രൂപസൃഷ്ടി ചെയ്തു ഉചിത മാർഗ്ഗത്തിൽ നടത്തുന്നതിന് അദ്ധ്യാപകനെ ഏല്പിക്കുന്ന ആ വസ്തു അദ്ധ്യാപകൻെറ കലാസാമർത്ഥ്യം അനുസരിച്ച് ഭാവിപ്രശ്നങ്ങളിൽ ജയമൊ പരാജയമൊ അനുഭവിക്കുന്നു.

നമ്മുടെ കണ്ണുകളെ ഉന്മുഖങ്ങളാക്കുന്ന ഓരോ നിമിഷവും നവ്യമായ ഒരു ചക്രവാളം ആകാശത്തിൽ നാം ദർശിക്കുന്നു. നഗരങ്ങളിലായാലും ഗ്രാമങ്ങളിലായാലും അന്തരീക്ഷരേഖയിൽ ഈ പരിവർത്തനം സംഭവിക്കുന്നുണ്ട്. ധിഷണയുടേയും ആത്മാവിൻെറയും ചക്രവാളം പരിവർത്തനാധീനമാണ്. ഹൃദയാകാശത്തിൽ ആ ഒരേ തലമുറകൾ തോറും മാറിക്കൊണ്ടിരിക്കുന്നു. ചില വസ്തുക്കൾ ശാശ്വതമായിത്തന്നെ നിലനില്ക്കുന്നുണ്ട്. അവയ്ക്കു ഭിന്നഭിന്നങ്ങളായ ആവരണങ്ങൾ ഉണ്ടാകുന്നതേയുള്ളു. 'ശൃംഗാഗ്രം കൊണ്ടു പരിഗഗനം ലേഖനം' ചെയ്യുന്ന സൗധങ്ങൾ അനവധി നാം ലോകത്തിൽ കാണുന്നുണ്ട്. അവയിൽ വികാരങ്ങളും, ഉദ്വേഗങ്ങളും, ആശയും നിവസിക്കുന്നു. എന്നാൽ കാനനാന്തർഭാഗത്ത് ഏകാന്തവാസത്തെ അവലംബിച്ചിരിക്കുന്ന ഒരു ജീർണ്ണപർണ്ണാലയനിവാസിയുടേതിനെ അപേക്ഷിച്ച് അവ വിഭിന്നമല്ല. പ്രാചീനാജ്ഞതയും, അർവ്വാചീനാഡംബരവും ആകുന്ന കുററിക്കാടുകളെ വെട്ടിനീക്കിയാൽ അനാവൃതാത്മാവ മനുഷ്യാത്മാവു തന്നെയാണ്. ആഹാര്യശോഭാദികളാശ്രയിച്ചിരുന്ന ആവരണങ്ങളെ പരിത്യജിച്ചതുകൊണ്ടു പ്രാമുഖ്യവസ്തുവിനു യാതൊരു മാററവും സംഭവിച്ചിട്ടില്ലെന്നു കാണാം.

എൻെറ ഒരു പൂർവ്വികൻ നട്ടു വളർത്തിയ ഒരു തേന്മാവു പല തലമുറകളിലായി എൻെറ പിതാക്കൾക്കു മധുരഫലങ്ങൾ നൽകിയിരുന്നു. അതിൻെറ തണലിൽ അവരിൽ പലരും ഇരുന്നു വിശ്രമിച്ചിട്ടുണ്ട്. ആ സുമധുരമായ അനുഭൂതി എനിക്കു അല്പമായുണ്ടാകാതിരുന്നിട്ടില്ല. ഇന്ന് ആ രസാളം ഇത്തിക്കണ്ണികൊണ്ടാവൃതമാണ്. ഫലങ്ങളോ പണ്ടത്തേപ്പോലെ സുമധുരങ്ങളോ സുലഭങ്ങളോ അല്ലാതായി. അല്പമായ മനോവൈക്ലബ്യതയോടെയാണെങ്കിലും ആ മരം മൂലോച്ഛേദം ചെയ്യേണ്ടതാണെന്ന് എനിക്കു തോന്നി. ഞാനങ്ങിനെ ചെയ്തു. ആ സ്ഥലം ശൂന്യമായി ഇടാതെ ഈ കാലത്തെ രുചിക്കൊത്തു ഫലവൃക്ഷങ്ങളേക്കൊണ്ട് ഒരു ഉദ്യാനം സൃഷ്ടിച്ചാൽ ഞാൻ അപരാധിയാണൊ? ഇന്നലെ ഉണ്ടായിരുന്നവയെ സമാഹരിച്ചു നാളത്തെ ആവശ്യത്തിനുതക്കവണ്ണം ഇന്ന് അദ്ധ്യാപകൻ പഠിപ്പിക്കുന്നതു് അവിഹിതമാകുന്നതാണോ? ദിനംപ്രതിയെന്നവണ്ണം നവീനശില്പങ്ങളും ശാസ്ത്രഗവേഷണവുമാകുന്ന ഉദ്യാനങ്ങൾ നമ്മുടെ മുന്നിൽ പ്രത്യക്ഷമാകുന്നില്ലെ?

ഇന്നത്തെ ലോകം വിസ്രംഭസംഭാഷണത്തിനു റേഡിയൊ അവലംബിച്ചുകഴിഞ്ഞില്ലെ? വിമാനങ്ങൾ ഭൂമണ്ഡലത്തെ അവയുടെ സഞ്ചാരപഥമാക്കിയിരിക്കുന്നു. കൊള്ളുകയൊ തള്ളുകയൊ ചെയ്യുന്നതെന്ന് അന്വേഷിക്കാതെ ലോകം നമ്മുടെ പാൎശ്വവൎത്തിയായിട്ടുണ്ട്. ഭൂലോകത്തിൻെറ മറുപുറത്തു താമസിക്കുന്ന സ്നേഹിതനോട് അന്നന്നുള്ള വൎത്തമാനം അപ്പഴപ്പോൾ പറഞ്ഞുകേൾപ്പിക്കുന്നു. എന്നാൽ റേഡിയോ, എയർക്രാഫ്ട് ഇവയുടെ ആവിൎഭാവത്തിനുമുമ്പു മനുഷ്യജീവിതം ഏതു് അവാങ്മയശക്തിമൂലം നിയന്ത്രിച്ചിരുന്നുവോ ആ ശക്തി ഇന്നും ഒട്ടും കുറവുകൂടാതെ ജീവികാസഞ്ചയത്തെ ഒരു പരിക്ലിപ്തപരിധിയിൽ ഒതുക്കുന്നു

എഴുത്തും വായനയും കണക്കുകൂട്ടലും മൂന്നു പ്രധാനവിഷയങ്ങൾ പണ്ടുപണ്ടേനാല്ല ഇന്നും അനുപേക്ഷണീയങ്ങളായ പാഠ്യവിഷയങ്ങളാണ്. എന്നാൽ ഭാവികാലത്തേക്കു ഇവ മാത്രമായാൽ അവ പൎയ്യാപ്തങ്ങളെന്നു തോന്നുന്നില്ല. മനുഷ്യവിജ്ഞാനത്തിന് ഈ ശാഖകളോടുള്ള ബന്ധം ഈ കാലത്തുതന്നെ ശിഥിലമായിട്ടുണ്ട്. കണ്ണും മനസ്സും അല്പമൊരു പരിശീലനംകൊണ്ടു സ്വാധീനമായാൽ വായന വളരെ ഭംഗിയായി നടത്താം. എഴുതാൻ പഠിക്കുക എന്നതിനു കൈയ്യക്ഷരം മുതൽ ഗ്രന്ഥനിൎമ്മാണംവരെ അൎത്ഥവ്യാപ്തിയുണ്ട്. എങ്കിലും അതിനുള്ള പ്രാധാന്യം കുറഞ്ഞുവരുന്നതേയുള്ളു. ജീവിതാവശ്യത്തിനു മാത്രം കുറച്ചു പഠിക്കണമെന്നല്ലാതെ ഇന്നത്തെ സമ്പ്രദായത്തിൽ വജ്രകീടന്യായേന കുറെ അൎത്ഥശൂന്യസംജ്ഞകളും ക്രിയകളും നാളേയ്ക്കു് ഒരാവശ്യവുമില്ല.

ഇന്നു നാം ജീവിക്കുന്ന ലോകം ഇന്നലത്തേതല്ല. അതിൽനിന്നു പല മാററങ്ങളും ഇന്നു വന്നിട്ടുണ്ട്. നമ്മുടെ കുട്ടികൾക്കു നാളേ തീരെ പുതിയ ഒരു ലോകത്തേയാണ് അധിവസിപ്പാൻ സംഗതി വരുന്നതു്. സാമുദായികമായും സാമ്പത്തികമായും ആ ലോകം ഭിന്നിച്ചിരിക്കും. എന്തിന്! ഇന്നത്തെ ജലവിഭാഗം കരയായും കുന്നുകൾ ആഴമുള്ള നീരാഴിയായും പരിണമിച്ചേക്കും. പെരുവഴികൾക്കരികേയുള്ള വാസം വെറുത്തു് ഉൾനാട്ടിലേക്കു പല പുരാതന പിതാക്കളും പിൻമാറിയിരുന്നു. ഇന്നു പട്ടണവാസം ആവശ്യമുണ്ടെങ്കിലും വിശാലമായ ഒരു പുരയിടവും മനോഹരമായ ഒരു കെട്ടിടവും ആവശ്യമാണ്. നാളെ നാം തൊട്ടുതൊട്ടു വീടുകൾ പണിയിക്കും. സ്ഥലം പോരായെന്നു തോന്നിയാൽ കെട്ടിടം മേല്പോട്ടുയൎത്തുവാനെ സാധിക്കുകയുള്ളു. നഗരം സദാ നവ്യഭൂക്രൂലനെയ്യു സംസ്കാരദേവതക്കു പരിവട്ടം ചാൎത്തുന്നു. നന്മമ വലയംചെയ്യുന്ന പ്രതിഭാസങ്ങൾക്കനുഗുണമായി സംഗതികളെ പുനസ്സംവിധാനം ചെയ്യാനുള്ള ഒരു പദ്ധതി കൂടി വിദ്യാഭ്യാസവകുപ്പിൽ സ്ഥലം പിടിച്ചിരിക്കേണ്ടതാണ്. ദൃഢമായും

ഗാഢമായും അവലോകനശുദ്ധിയും കർമ്മസന്നദ്ധതയും ശിശുക്കളിൽ ഉളവാകത്തക്കവണ്ണം അഭ്യസനം നടത്തണം. അങ്ങിനെ ഉണ്ടാകുന്ന ജ്ഞാനം ഭാവിലോകത്തിൽ ഉണ്ടാകുന്ന സമുദായപ്രശ്നങ്ങൾക്കു നവീകരണവും മാമൂൽധ്വംസനവും ആവശ്യമെങ്കിൽ സധീരം, സമഞ്ജസം, സമാധാനം ചെയ്യാൻ തക്കവണ്ണം സംഗതികളെ പുനഃക്രമീകരിക്കാൻ ഉള്ള മനസ്ഥിതി ഇന്നത്തെ ശിശുക്കൾക്കുണ്ടാകണം.

നാളത്തെ ലോകം സങ്കല്പമായിരിക്കയില്ല. യക്ഷികഥകളും അർത്ഥവാദകഥകളുംകൊണ്ട് ഈശ്വരനിൽ ഭയഭക്തിയും സന്മാർഗ്ഗബോധവും ഉണ്ടാക്കാമെന്ന് ഇന്നലെ വിശ്വസിച്ചിരുന്നു. അതു് ഇന്നും മാറ്റൊലിക്കൊള്ളുന്നുണ്ടാവാം. വിചാരിപ്പാൻപോലും നാം ധൈര്യപ്പെടാതിരുന്ന പല സംഗതികളേയും ശാസ്ത്രം സാധിച്ചുകഴിഞ്ഞിരിക്കുന്നു. ഇന്നു സാമ്പത്തികപ്രശ്നത്തിൽ ഇടപെട്ടിരിക്കുന്ന ഒരു യുഗമാണ്. നാളെ ഈ പ്രശ്നത്തോടുതന്നെ കർക്കശമായി നേരിടേണ്ടിവരും. അതു് അത്യന്തം യാഥാർത്ഥ്യപ്രശ്നവും ആയിരിക്കും. ഉപ്പിനും ചോറിനും ഉള്ള സമരം അവശേഷിച്ചുനില്ക്കും. സാമ്പത്തികമായ അസമത്വം നിലനില്ക്കുമെങ്കിലും അതിനെ കുറയ്ക്കയൊ അടിച്ചുടയ്ക്കയൊ വേണ്ടതു് എന്ന സംശയംവരും. വ്യാവസായികവിഷയങ്ങൾക്ക് അതിപ്രധാനമായ സ്ഥാനം വിദ്യാഭ്യാസപദ്ധതിയിൽ സ്ഥലം പിടിക്കും. ശുഷ്കമായ ജീവിതബോധം പോട്ടുവീണ മരത്തെ വെട്ടിക്കളയുന്നതുപോലേയൊ പൂതലിച്ചമരം കടപുഴകിമറിയുന്നതുപോലേയൊ നാമാവശേഷമാകും. വീരവ്രതനായ യഥാർത്ഥജീവി പൂർണ്ണബലത്തോടും, മഹത്വത്തോടും, തനിക്കു താൻ പോന്ന നിലയോടും കഴിഞ്ഞുകൂടും. അവക്കു നാം വഴിയൊഴിയേണ്ടിവരും. അല്ല എങ്കിൽ ജീവിതത്തെ കൈകാര്യം ചെയ്തു് ആസ്വദിക്കണം. അതു സന്തോഷമൊ സന്താപമൊ ആകട്ടെ. സ്വപ്രത്യയസ്ഥൈര്യം ഇവിടെയാണാവശ്യം. പദാർത്ഥജ്ഞാനം മാത്രമല്ല, അവയുടെ ശാസ്ത്രബോധമാണാവശ്യം. തൊഴിലല്ല, അതിൽനിന്നുണ്ടാകുന്ന സുഖാനുഭൂതിയുടെ സുഗമതയാണപേക്ഷിക്കേണ്ടതു്. ഗവൺമേൻറുകൾ മാത്രമല്ല അവയുടെ വിശാലതയും അധികാരങ്ങളുമാണറിഞ്ഞിരിക്കേണ്ടതു്. എന്നല്ല, ഈ പ്രത്യക്ഷമനുഷ്യൻെറ ജീവിതത്തെ സുഗമവും സുഖഭൂയിഷ്ഠവുമാക്കുന്നതിന് എന്തെല്ലാം ആവശ്യമുണ്ടോ അവയെല്ലാം നാളത്തെപൗരൻ അറിഞ്ഞിരിക്കേണ്ടതാണ്. അവനാണ് ഇന്നു അദ്ധ്യാപകസഹായത്തെ അർത്ഥിച്ചു പാഠശാലയിൽ എത്തുന്നതു്.

നാം യഥാർത്ഥ പരിസരത്തിൽ ജീവിക്കേണ്ടിവരുന്നു. അതു ഹിതമായാലും അഹിതമായാലും ഒരു മനുഷ്യൻ അതിൻെറ ആവശ്യത്തെ സദാ അപേക്ഷിച്ചുകൊണ്ടിരിക്കുന്നു. ഇന്നത്തേക്കാൾ ഈ നില നാളത്തെ

ക്കു ദൃഢതരമായി ഭവിക്കും. ദുരന്തദുന്നത, നിത്യദാരിദ്ര്യം, സർവ്വവ്യാപക വിപ്ലവം, അനുദിനമായി വളരുന്ന മാരണവസ്തുക്കളുടെ നവ്യാവിർഭാവം എന്നിവയെല്ലാം ഒരുവന് ഇന്നു ചിന്താവിഷയമായിരിക്കെ നാളത്തെ പാരമാർത്ഥികനിലയോടു നേരിടുവാൻ നാം സന്നദ്ധരാകേണ്ടതല്ലെ? നാളത്തെ സമരം വാസ്തവവിദ്യാഭ്യാസവും ദുനമനസ്ഥിതിയും തമ്മിലായിരിക്കും. മനുഷ്യാത്മാവിന്റെ തലസ്ഥാനനഗരി—പരിഷ്കാരത്തിന്റെ കേന്ദ്രസ്ഥാനം—കൈവശപ്പെടുത്താനുള്ളതാണ് ആ യുദ്ധം.

നാളത്തെ ജോലി വിജയമായി നിർവ്വഹിക്കാൻ ഒരു വ്യക്തിയെ ശക്തനാക്കുന്നതിന് ഒരു വ്യത്യസ്ഥമനോഭാവത്തെ ക്രമീകൃതമാക്കുവാൻ അതിനെ സന്നദ്ധമാക്കുന്നതും മനുഷ്യജീവിതത്തിന്റെ പാരമാർത്ഥികത്വത്തെ ഒരുവൻ അതിനെ അറിയുക, അനുഭവിക്ക, സാഭിമാനം സ്വാധീനമാക്കുക ഇവയും വിദ്യാഭ്യാസത്തിന്റെ രണ്ടു വശങ്ങളാണ്. സാഹിത്യാഭ്യസനംകൂടി ഇവയോടു ചേരേണ്ടതാണ്. സാഹിത്യം ആനന്ദാനുഭൂതിക്കു നിദാനമായിരിക്കണമെന്നതു് അതിന്റെ സർവ്വോത്തമമായ നിയമമാണ്. അതിനുംപുറമെ ജീവിതവിമർശനവും അതിലുണ്ട്. ഒരു ആഖ്യായികാകാരൻ സമകാലീനർക്കെന്നല്ല അനന്തര തലമുറകൾക്കും അനുഭവൈകവേദ്യമായ ഒരു സന്ദേശം തന്നിരിക്കുന്നതു താഴെ പറയുംപ്രകാരമാണ്:— ഹൃദയത്തിന്റെ ദാരുണരുജമൂലം അശ്രാന്തം ദീർഘനിശ്വാസം ചെയ്തു നഗരവീഥികളിലും മുടുക്കുകളിലും പെരുവഴിയിലും ഇടവഴിയിലുമായി കഴിഞ്ഞുകൂടുന്ന മനുഷ്യജീവിതവും ആഖ്യായികയ്ക്കു വിഷയമാണ്. വർക്ഷാപ്പുകളിലേയും, രാജധാനിയിലേയും, ചന്തയിലേയും, നാടകശാലയിലേയും ജീവിതക്രമം അതിലെ പ്രതിപാദ്യവിഷയമായിരിക്കും. ഭൂതദയ, സഹജീവികളിൽ സ്നേഹം, ശിശുജീവിതത്തിന്റെ അകൈതവസ്വഭാവം എന്നിവയ്ക്കു് അതിൽ സ്ഥാനമുണ്ട്. അത്യുന്നതവും നിർമ്മലവുമായ ഗിരിശൃംഗത്തെ പ്രഭാതസൂര്യന്റെ കിരണകന്ദളങ്ങൾ സസ്നേഹം തലോടുന്നതും അതിൽ കാണാം. പാപകർമ്മങ്ങളിൽ വെറുപ്പും മരണത്തിൽ ഭീതിയും ദൈവപ്രാതികൂല്യശാന്തിക്കുള്ള പ്രാർത്ഥനയും അതിലെ രംഗങ്ങളാണ്. പരാധീനജീവിതംകൊണ്ടു് അശ്രുകലുഷമായ ഈക്ഷണം ആത്മത്യാഗശീലം, കർമ്മതാനത, സർവ്വോപരി പ്രേമസമ്പൂർണ്ണഹൃദയം എന്നിവ പല പരിമിതിയിൽ പരിലസിക്കുന്ന മഹിളകളെ നമുക്കു പരിചയിക്കാം. ഇഷ്ടദേവതാസാന്നിദ്ധ്യത്തിൽ ദന്തഖചിതമായ അതിന്റെ കവാടം വിപാടിതമാകുന്നു. അന്ധകാരത്തിനിടയിൽക്കൂടി അനവഗാഹമായ അനന്തതയെ പ്രത്യക്ഷമാക്കിക്കൊണ്ടു് അവനമ്രവും പരിക്ഷീണവുമായ ശിരസ്സുകളെ മ

ഹൃത്തനേരമെങ്കിലും ഉന്മത്തസ്മാകംവിധം ആനന്ദിപ്പിക്കുന്ന ആകാശം അതിൻെറ പുറം പടമായിരിക്കുന്നു.

മനുഷ്യാത്മാവിൽ അഭിന്നഭാവനയോടെ വർത്തിക്കുന്ന പ്രകൃതിക്കു രുജാപഹശക്തിയുണ്ടെന്നു് ഇതു തെളിയിക്കുന്നു. പലവിധക്ലേശങ്ങളാൽ പരിക്ഷീണനായ ഒരുവൻ പ്രസന്നനായ്—"ആവൂ, സൂര്യൻ അസ്തമിച്ചു. ഇനിയും ഉദിക്കും. നമ്മുടെ രക്ഷാസ്ഥാനത്തേക്കു തിരിക്കാം." എന്നുപറവാൻ ആ പ്രകൃതിതന്നെയാണു നമ്മെ സഹായിക്കുന്നതു്.

പാരമാർത്ഥികസത്തയില്ലാത്ത ജീവിതമില്ല. അത്ഭുതകഥാബന്ധം കൂടാതെ ജീവിതം സുന്ദരവുമല്ല. സുരക്ഷിതവും സുശിക്ഷിതവുമായ ഒരു ഹൃദയത്തിനു കുടിലിനെ കൊട്ടാരമാക്കുവാനും പരിചാരികയെ രാജകുമാരിയാക്കുവാനും സാധാരണവഴിയെ ജയിത്രയാത്രയ്ക്കുള്ള പ്രതോളിയാക്കുവാനും സാധിക്കും.

ആദർശത്തേയും പരമാർത്ഥത്തേയും ഉപജീവിക്കുന്ന രണ്ടു പ്രസ്ഥാനങ്ങൾ സാഹിത്യത്തിലുണ്ടു്. ഇവയെ രണ്ടു സഞ്ചാരികളായി ഗണിക്കാം. ആദർശത്തിനാണു സാധാരണ ദുഃഖപരിണതി സംഭവിക്കുന്നതു്. അവരുടെ കർമ്മങ്ങളേയും സംഭാഷണത്തേയും സൂക്ഷിച്ചാൽ അവരുടെ കേന്ദ്രം എന്താണെന്നു അറിവാൻ സാധിക്കും.

ആദർശകൻ—"കാലം മാർജ്ജനം ചെയ്യാത്ത ഒരു സ്വർണ്ണയുമില്ല. മരണം പരിണമിപ്പിക്കാത്ത ഒരു രുജയുമല്ല"

പാരമാർത്ഥികൻ—"കാലത്തേക്കാത്തു രോപണത്തേയും മരണത്തേക്കാത്തു പരിണാമത്തേയും പ്രതീക്ഷിക്കുന്നവനെക്കാൾ ദുർഭഗനായി മറ്റാരുംതന്നെയില്ല."

ജീവിതത്തിൽ നേരിടുന്ന പ്രശ്നങ്ങൾക്കു് ഉൽകൃഷ്ടമായ ഒരു സമാധാനം ആഷമായ ഒരു പ്രമാണംകൊണ്ടു സിദ്ധിക്കുന്നതല്ല. മനരാജ്യക്കാരെന്നുപലപിക്കുന്ന ചിന്തകന്മാരും ദീർഘദർശികളെന്നുപറയാവുന്ന സ്വപ്നദർശികളുമാണു് ഭാവികാലത്തെ വിധികർത്താക്കൾ. മാർഗത്തിൽ നേരിടുന്ന വിഷമങ്ങളൊ, മററുള്ളവരുടെ പരിഹാസമൊ ഇവരുടെ മനോനിശ്ചയത്തെ വ്യതിചലിപ്പിക്കുകയില്ല. ഇവരുടെ ഉദ്യമം ഫലപ്രദമായില്ലെങ്കിലും അതിനുള്ള നിരന്തര ശ്രമത്തിൽ മരിച്ചു എന്നതു് ആശ്വാസംതന്നെ. പരാജയമെന്ന ആഹാരമാണു് അവരുടെ ശരീരപോഷണത്തിനു് ഉപകരിക്കുന്നതു്. അവരുടെ കണ്ണുകളെ വാർദ്ധക്യം ശക്തിഹീനമാക്കുന്നില്ല. ലോകം ഒരുപക്ഷെ ഇവരെ അറിഞ്ഞില്ല. ലോകം മൗഢ്യപ്രേരിതമായി ഇവരുടെ നാശത്തോടെ ആ സംഗതിയും അവസാനിച്ചു എന്നു വിശ്വസിക്കുന്നു. കാലവും ദേശവും അനുകൂലമാകുമ്പോൾ വിതച്ചതു മുളയ്ക്കും. നെല്ലു വിത

ച്ചാൽ മുള്ളു കൊയ്യുകയില്ല. അന്വേഷണബുദ്ധിയും പ്രത്യുല്പന്നമതിയും, ഉൽകൃഷ്ടജീവനും സമ്പാദിക്കുക. എന്നാൽ ഭീകരമായ ഒന്നിനെ പ്രസന്നതയോടെ അഭിമുഖീകരിക്കാം.

വസ്തുക്കളുടെ നവ്യരൂപം ദർശിപ്പാൻ തക്കവണ്ണം വീക്ഷണത്തെ ക്രമീകരിക്കുക, പരമാത്മവസ്തുക്കളെ അന്വേഷിച്ചറിയുക മഹോദ്യമത്തിൽ ആസക്തി വർദ്ധിപ്പിക്കുക എന്നീ ത്രിവിധപാഠം നടത്തുവാൻ — ഈ ഉൽകൃഷ്ടപദവിയെ പാതിക്ലേശം അനുഭവിച്ചും നിർവഹിക്കുവാൻ—ഭാവിലോകത്തെ സൃഷ്ടിക്കുവാൻ—ശക്തരായ അദ്ധ്യാപകരെ ഞങ്ങൾ സോൽക്കണ്ഠം ക്ഷണിച്ചുകൊള്ളുന്നു.



# ഒരു അസി:ഇൻസ്പെക്ടരുടെ ഒരുദിവസത്തെ ജോലി.

## III.

(സി. ജി)

ഇൻസ്പെക്ടർ ഇപ്രകാരം ചിന്താമഗ്നനായിരിക്കുമ്പോൾ ഡ്രൈവറും കണ്ടക്ടരും പത്തുപതിന്നാലു കല്യാണക്കാരുമായി ഷെഡ്ഡിലെത്തി.

ഇൻസ്പെക്ടർ:- ഇതാണോ നിങ്ങളുടെ $9\frac{1}{2}$ മണി.

കണ്ടക്ടർ:- അതേ, സാറേ വിടേക്കാ, (വളരെക്കാലം യജമാനൻവിളികേട്ടു തഴമ്പിച്ച ഇൻസ്പെക്ടരദ്ദേഹത്തിൻെറ ചെവിക്ക് ഈ സാർവിളി ഒട്ടും രസിച്ചില്ല.)

ഇൻസ്പെക്ടർ:- എനിക്ക് കീഴടിഞ്ഞൂർ കവലയിലിറങ്ങണം.

കണ്ടക്ടർ:- സാധിക്കുല്ല. ഞങ്ങൾക്കു തൈലിംഗമണ്ഡലംവരെ യാത്രക്കാരുണ്ട്.

ഇൻസ്പെക്ടർ:- പിന്നെ നിങ്ങളെന്തിനാ എന്നെ വണ്ടിയിൽ കയററിയത്?

കണ്ടക്ടർ:- നിങ്ങളെ ഞങ്ങൾ വണ്ടിയിൽ കയററിയൊ? വലിഞ്ഞുകയറീട്ട് ഇപ്പോൾ ലാപായിൻറായ്.

ഇൻ:- ഹേ, എനിക്കത്യാവശ്യമുണ്ട്. (ആത്മഗതം) പ്രഥമൻ ആറി പ്പോകുമല്ലൊ.

കണ്ഡ: അത്യാവശ്യമുണ്ടെങ്കിൽ തൈലിംഗമണ്ഡലംവരെയുള്ള കൂലിത രണം.

ഇൻ:- എന്താണതു്?

കണ്ഡ:- 2 ബ്രി: രൂപാ.

ഇൻ:- ഇറങ്ങിയാലൊ?

കണ്ഡ:- വണ്ടിയിൽ ഇത്രനേരമിരുന്നതിൻെറ കൂലി ഞങ്ങൾക്ക വേണ്ട.

ഇൻ:- ഹേ, പകുതിദൂരംപോലും ഞാൻ വരുന്നില്ലല്ലൊ. പിന്നെ നി ങ്ങൾ എന്താണ് ഈ മര്യാദകേട്ട പറയുന്നതു്?

കണ്ഡ:- സാറെ, ഞങ്ങളെ ഉപദ്രവിക്കരുതു്. വരുന്നുണ്ടെങ്കിൽ ഞ ങ്ങൾ പറഞ്ഞകൂലി തരണം. അല്ലെങ്കിൽ ഇറങ്ങിക്കൊള്ളണം. (ഡ്രൈവറെ നോക്കി) പോത്തൻ വേട്ടാ ഒപ്പിടണം, സമയമായി.

ഇൻ:- (ആത്മഗതം) എന്തായാലും ഇന്നല്ലെങ്കിൽ ഇനിയൊരുദിവസം പോകണമല്ലൊ. തുലയട്ടെ കഴവേറികൾ (പ്രകാശം). ഹേ, തരണം എനിക്കും ടിക്കറവുതരണം.

ദിവസംപ്രതി ഒരു രൂപാ മാത്രം ട്രാവലിംഗ് അലവൻസുള്ള ഇൻസ്പെക്ടർ വളരെ പണിപ്പെട്ടു് രണ്ടുരൂപായെടുത്തു കണ്ഡക്ടരുടെ കൈയ്യിൽ കൊടുത്തു ടിക്കറവുവാങ്ങി. പിന്നേയും വന്നുചേൎന്ന ചില യാത്ര ക്കാരോട്ട മുന്നോട്ട നടന്നുകൊള്ളാൻ കൈകാണിച്ചിട്ട ഡ്രൈവർ വണ്ടി യും വിട്ടു.

1½ മണിക്ക് അംബികാപുരം മോട്ടാർ ഷെഡിൽനിന്നും വിട്ടുപോ യ മോട്ടാർബസ് ഏകദേശം രണ്ടുഫർലാംഗ് അകലെ പോയപ്പോൾ നി റുത്തി കുറെ യാത്രക്കാരെക്കൂടി കയററി. അപ്പോൾ പത്തൊൻപതുപേൎക്ക കയറാമായിരുന്ന ആ ബസ്സിൽ വണ്ടിക്കാരെ കൂടാതെ 35 യാത്രക്കാരുണ്ടാ യിരുന്നു. ഫ്രണ്ടുസീററിൽ ഇടത്തുവശത്തു സ്ഥലം പിടിച്ചിരുന്ന നമ്മുടെ ഇൻസ്പെക്ടരദ്ദേഹത്തിനും ഡ്രൈവൎക്കും ഇടയ്ക്കു് ഇൻസ്പെക്ടരദ്ദേഹത്തിൻെറ ഇരട്ടി വലുപ്പമുള്ള ഒരു മേത്തനിരുന്നിരുന്നതുകൊണ്ട് ഇൻസ്പെക്ടരദ്ദേഹ ത്തിനു വലത്തുകാൽ മാത്രമേ വണ്ടിയിൽ കുത്താൻ കഴിഞ്ഞുള്ളു. സൈ ഡിൽ നില്ക്കുക എന്ന വ്യാജേന കശാപ്പുകാരനായ മറെറാരു മേത്തൻ ഇൻസ്പെക്ടരദ്ദേഹമാകുന്ന അൎദ്ധനാരീശ്വരൻെറ വാമാങ്ഗപദമവലംബിച്ചി രുന്നു. ഡ്രൈവറുടെ വലത്തുവശത്തു് കൂലികൊടുക്കാത്ത ഒരു യാത്രക്കാര നുണ്ടായിരുന്നതുകൊണ്ട് അയാളുടെ കൃത്യം സ്വസ്ഥതയോടുകൂടി ചെയ്യുന്ന

തിന് ആയാൾക്കും സാധിച്ചില്ല. റോഡിന്റെ വൈഷമ്യംകൊണ്ടു ബസ്സ് ഇടയ്ക്കിടയ്ക്ക് ഇടത്തോട്ടും വലത്തോട്ടും ചരിയുമ്പോൾ ബസ്സിന്റെ ടാപ്പിൽനിന്നും ജലകണങ്ങൾ യാത്രക്കാരുടെ ശിരസ്സുകളിലും മററും പതിച്ചിരുന്നതു നമ്മുടെ കഥാനായകനായ അൎദ്ധനാരീശ്വരനെ സൂക്ഷിച്ചുനോക്കുന്നവൎക്കു അദ്ദേഹത്തിന്റെ ഗംഗാചൂഡതയാക്കൂടി വെളിപ്പെടുത്തിക്കൊടുത്തെങ്കിലും, ആ ജലത്തിന്റെ ദുൎഗ്ഗന്ധം ബസ്സിന്റെ മുകളിൽ സംസ്ഥാപിതങ്ങളായിരുന്ന ചില വലിയ കുട്ടകൾക്കും വണ്ടിക്കകത്തു സ്ഥലംപിടിച്ചിരുന്ന ചില ബൃഹന്നിതംബിനികൾക്കും (പ: അ: മീൻകുട്ട ചുമക്കുന്ന മുക്കുവസ്ത്രീകളുടെ കടിപ്രദേശം തടിച്ചിരിക്കുന്നതു സാധാരണമാണ്.) തമ്മിലുള്ള ബന്ധത്തെപ്പററി അവരെക്കൊണ്ടു ആലോചിപ്പിച്ചു. ബസ്സോടിത്തുടങ്ങിയപ്പോൾ നമ്മുടെ വലിയമേത്തൻ ഉറക്കം തൂങ്ങിത്തുടങ്ങി. ഡ്രൈവറുടെ ഇടത്തെ ഉരത്തിലും ഇൻസ്പെക്ടരദ്ദേഹത്തിന്റെ വലത്തെ ഉരത്തിലും മാറിമാറി മേത്തന്റെ ലാലാമകരന്ദവൎഷിയായ വൃത്താസ്യാരവിന്ദം പലപ്പോഴും സംഘടനം ചെയ്തു.

എന്നാൽ ഇവയൊന്നും മലയാളപള്ളിക്കൂടങ്ങൾ ധാരാളം സന്ദൎശിച്ചും പരിശോധിച്ചും എന്നുവേണ്ട പലപ്പോഴും വാസസ്ഥാനങ്ങളാക്കിയും പഴക്കവും തഴക്കവും സിദ്ധിച്ചിട്ടുള്ള ഇൻസ്പെക്ടരദ്ദേഹത്തെ അസുഖപ്പെടുത്തിയില്ല. മേത്തന്റെ ലാലാ വൎഷത്തിനോ, ബസ്സിന്റെ മുകളിൽനിന്നും ഇടയ്ക്കിടയ്ക്കു പതിച്ചുകൊണ്ടിരുന്ന മലിനജലകണങ്ങൾക്കോ ശിശുനിബിഡങ്ങളായിരുന്ന ചില പ്രാഥമികവിദ്യാലയങ്ങളിലെ അന്തരീക്ഷത്തെ ജയിക്കാൻ സാധിക്കുകയില്ലെന്നു അദ്ദേഹത്തിനറിയാമായിരുന്നു. അത്തരം പാഠശാലകളുടെ ഗോഷ്ഠസമ്മിതമെങ്കിലും ഗോമയവൎജ്ജിതമായ തറകളിൽ മുക്കാലികളായ സ്ററൂളുകളിൽ ഇരുന്നു ഇൻസ്പെക്ഷൻ റിപ്പോൎട്ടു തയാറാക്കുന്നതിനെക്കാൾ എത്രയോ സുകരമാണ് ഒരു കാലെങ്കിലും വണ്ടിക്കകത്തുകുത്തി സുസ്ഥിരമായ സീററിൽ, ആസനമുറപ്പിച്ചു സ്വസ്ഥമായിരിക്കുന്നതെന്നും അദ്ദേഹം ആലോചിക്കാതിരുന്നില്ല. പ്രഥമൻ ആറിപ്പോകുമല്ലോ എന്ന വിചാരം മാത്രമാണ് അദ്ദേഹത്തെ അസ്വസ്ഥചിത്തനാക്കിയതു്. എങ്കിലും വീട്ടിൽ ചെന്നെത്തുവാനുള്ള ധിറുതികൊണ്ടു പണ്ടൊരിക്കൽ ബോട്ടിൽ ഓടിനടന്ന വിദ്വാനെപ്പോലെ അദ്ദേഹം മനസ്സിനകത്തു് ഓടിക്കളയാമെന്നു നിശ്ചയിച്ചില്ല. അങ്ങനെ തീരുമാനിച്ചാലും അതു സാദ്ധ്യമല്ലായിരുന്നു.

പല സ്ഥലങ്ങളിലും നിൎത്തി ആളിറക്കിയും ആൾകയററിയും ബസ്സ് കീഴടിഞ്ഞൂർകവലയിലെത്തിയപ്പോൾ സമയം മൂന്നര മണിയായി. ഉ

ടൻതന്നെ ഇൻസ്പെക്ടരദ്ദേഹം വണ്ടി നിൎത്തിച്ചു താഴെയിറങ്ങി. വളരെക്കാലത്തിനിടയ്ക്കു് അലക്കിയെടുത്ത കോട്ടിന്റെ വലത്തുകൈവശം മേത്തസംഘടനം കൊണ്ടും പൃഷ്ഠഭാഗം ചാരുപലകയുടെ സമ്മൎദ്ദനംകൊണ്ടും മലിനമായിരുന്നതുകൂടാതെ

അയം പടോ മേ പിതുരംഗസംഗതഃ
പിതാമഹാദ്യൈരുപഭുക്തയൗവനഃ
അലങ്കരിഷ്യത്യഥപുത്രപൗത്രകാൻ
മയാധുനാ പൃഷ്ഠവദവധാൎയ്യതേ.

എന്നു് അദ്ദേഹം വൎണ്ണിക്കാറുണ്ടായിരുന്ന വസ്ത്രത്തിന്റെ വാമോൎവ്വാവരണഭാഗം കശാപ്പുകാരന്റെ ആസനസ്പൎശം കൊണ്ടു പങ്കിലീകൃതവുമായിരുന്നു. എന്നാൽ മുണ്ടുടുത്തിരിക്കണമെന്നും കോട്ടിന്റെ ബട്ടണെല്ലാം ശരിയായിട്ടിരിക്കണമെന്നും തല എന്തുകൊണ്ടെങ്കിലും മൂടിയിരിക്കണമെന്നുമല്ലാതെ ഇവയെല്ലാം വൃത്തിയായിരിക്കണമെന്നു് അദ്ദേഹത്തിന്റെ ഗുരു അദ്ദേഹത്തെ പഠിപ്പിച്ചിട്ടില്ലാതിരുന്നതുകൊണ്ടു് ആ കാൎയ്യത്തിൽ അദ്ദേഹം വലിയ ശ്രദ്ധ പതിപ്പിച്ചിരുന്നില്ല.

വണ്ടിയിൽനിന്നും ഇറങ്ങിയ ഉടൻതന്നെ വേതാളവട്ടത്തുനിന്നും വല്ലവരും വന്നിട്ടുണ്ടോ എന്നന്വേഷിച്ചു. ആരെയും കാണാത്തതുകൊണ്ടു നേരെ അങ്ങോട്ടു നടന്നുതുടങ്ങി. കാലത്തു വെറും കാപ്പിവെള്ളം മാത്രം കുടിച്ചിരുന്ന ഇൻസ്പെക്ടരദ്ദേഹത്തിന്റെ വിശപ്പു വേലാവിലംഘിയായിരുന്നു. ഇടയ്ക്കിടയ്ക്കു നല്ല ചെറുതരം പഴങ്ങൾ കെട്ടിത്തൂക്കിയിരുന്ന ചില പീടികകൾ അദ്ദേഹം കാണുകയും ചെയ്തു. എങ്കിലും ഇടയ്ക്കു വല്ലതും കഴിച്ചാൽ പ്രഥമൻ കുടിക്കാനുള്ള രുചി പൊയ്പോകുമെന്നു കരുതി അദ്ദേഹം അങ്ങോട്ടെങ്ങും ദൃഷ്ടി പതിപ്പിച്ചില്ല. അരമണിക്കൂർകൊണ്ടു് അദ്ദേഹം $2\frac{1}{2}$ മൈ. വഴി പിന്നിട്ടു കഴിഞ്ഞു. പിന്നീടു ശരിയായ വഴി കാണാത്തതുകൊണ്ടു നാലഞ്ചുമിനിട്ടുനേരം പരിഭ്രമിച്ചുനിന്നുപോയി. അപ്പോൾ ഒരു കാട്ടുവഴിയിൽക്കൂടെ ചില കുട്ടികൾ വരുന്നതുകണ്ടു. അദ്ദേഹം തീൎച്ചയാക്കിയതുപോലെതന്നെ അവർ വേതാളവട്ടം സ്ക്കൂളിലെ കുട്ടികളായിരുന്നു. അവർ അദ്ദേഹത്തെ കണ്ടയുടനെ സംഭ്രാന്തരായി. ആ കാട്ടുപ്രദേശങ്ങളിൽ ഷർട്ടും കോട്ടും തലപ്പാവും ധരിച്ചിട്ടുള്ളവരാരും പോകുക പതിവില്ലായിരുന്നതുകൊണ്ടു് അത്തരക്കാർ അവൎക്കു് അപരിചിതന്മാരായിരുന്നു. ഇൻസ്പെക്ടരദ്ദേഹം അവരെ കൈകൊട്ടിവിളിച്ചപ്പോൾ അവർ പൂൎവ്വാധികം ഭയപ്പെട്ടു നാലുദിക്കിലേക്കും ഓടിക്കളഞ്ഞു. എങ്കിലും അധികം താമസിയാതെതന്നെ ആ വഴിക്കു വന്നുചേൎന്നു. പാച്ചൻനായർ സാർ ഇൻസ്പെക്ടരദ്ദേഹത്തെ ആ വിഷമഘട്ടത്തിൽനിന്നും രക്ഷിച്ചു.

(തുടരും)

# മിഥ്യാപവാദം.

## II.

ഉള്ളൂർ.

(വഞ്ചിപ്പാട്ട്)

വിഷ്ടരത്തിൽനിന്നുടനെവിച്യുതനായ്ദേവദത്തൻ
വെട്ടപ്പെട്ടമരംപോലെമറിഞ്ഞിടുന്നു. 182
പാണികൊണ്ടുതുടയ്ക്കുന്നുഫാലഘർമ്മജലം മന്നൻ;
വീണചെങ്കോൽപെട്ടെന്നുവീണ്ടുംതൻകൈയ്യിൽ
സ്തബ്ധരായിനിന്നീടുന്നു സഭ്യർ; അവരേവരിലും
ബുദ്ധദേവൻപൊഴിക്കുന്നു പൂർണ്ണകാരുണ്യം 196
18 ആക്ഷിതീശൻ, യതിനിന്ദയ്ക്കാഗമിച്ചപുമാനൊരു
ദാക്ഷിണാത്യഭ്രുകംസവംശാഗ്രണിയെന്നും,
സുന്ദരനുമഭിനയമർമ്മവിത്തമാമവനെ-
ത്തന്നരികത്തണച്ചതു തൻ 'ദത്ത'നെന്നും, 200
കണ്ടനേരം കനത്തതാമാധികൊണ്ടുംവ്രീഡകൊണ്ടും
കണ്ഠഹൃത്തായ്, കുറെക്ഷണം കുബ്ജവപുസ്സായ്,
നിന്നു, പിന്നെനിശ്ചലനായ്മുന്നിൽദമവും മുനീന്ദ്രനോ-
ടൊന്നുരച്ചാനുപചിതപ്രശ്രയംവാക്യം. 204
19 "ഭഗവാനേ! ഭഗവാനേ! പരിണതസുകൃതയാം
ജഗതിതൻ വാടാച്ചെണ്ടേ! കെടാവിളക്കേ!
ഹന്ത! ഞാനെന്തപരാധമാചരിച്ചേൻ; അല്ലല്ലവാ-
മന്തരായം സമുന്നതിക്കാഞ്ജിച്ചേനയ്യോ? 208
ആയിരത്തിൽപരംഭൂലോകാപ്സരസ്ത്രീമണികളെ-
യായിരവിൽ കൃതികളെന്നോർത്തുകന്നോനേ!
പൊന്നുമകുടംകാഴ്ചവയ്ക്കും രാജലക്ഷ്മീപതിംവര-
പ്പെണ്മണിയെപ്പിശാചെന്നു വിട്ടൊഴിഞ്ഞോനേ! 212
പാടിയഴിഞ്ഞാടിവരും പഞ്ചശരവിലാസിനീ-
കോടികളെക്കണ്ടുമുള്ളം കോടിടാഞ്ഞോനേ!
വിണ്ടലവുംമയക്കീടും 'തൃഷ്ണ'യാകും മോഹിനിയെ
മുണ്ഡയാക്കാൻമുതിർന്നോനേ! മൂലോകബന്ധോ! 216

ആമട്ടെല്ലാമരുളിട്ടമങ്ങയും ഞാനൊരുവെറും-
സാമാന്യനാം നരനെന്നു ശങ്കിച്ചുവല്ലോ
ഭൂവിലിപ്പോഠംപ്പതിച്ചതു പാർവ്വലകളല്ല; ഖലർ
ദേവദത്തഭ്രകുംസർതന്നാശാഘട്ടങ്ങഠം; 220
പൂഴിപററിക്കിടന്നതു് പൂവണിവാർകുഴലല്ല.
മോഴപിരണ്ടിരുന്നോരെൻ മോഹാന്ധകാരം.

21 "എല്ലാടയായ്നുകവനിവരെഞാൻ" എന്നു ചീറി
പ്പുള്ളിയുടവാളലച്ചു പാഞ്ഞുപനെ 224
അരുതെന്നുതട്ടിത്തുകൊണ്ടഹ്ണാഹ്നഹ്ദേവ-
നഹിംസാധർമ്മോപജ്ഞാതാവരുളിച്ചെയ്തു;
"ഇവഠം, അല്ലെന്നിരിക്കിലിവൻ–അങ്ങെൻ സഹജൻ ഞാൻ–
ളുവരെല്ലാമൊരുവർതാ;നിരുവരല്ല; 228

*    *    *    *    *

നരികയായ് തിതിക്ഷപൂണ്ടവനീശ്വരൻ പുറകോട്ടു;
പിരികയായ് നാലുപാടും സഭാസഭന്മാർ;
ചൊരികയായ് മുനിവീണ്ടും കനിവുനീരുലകെങ്ങും;
വരികയായ് തെളിവാക്മകക്കരുന്നിൽ.



# കവികഠം ലോകോപദേഷ്ടാക്കഠം എന്ന നിലയിൽ.

(ആർ. ഈശ്വരപിള്ള ബി. എ.)

ഭൂലോകത്തിൽ മനുഷ്യൻ ഉത്ഭവിച്ചു കാലംമുതൽക്കുതന്നെ പ്രകൃതിയുടെ രഹസ്യങ്ങഠം അവൻെറ ശ്രദ്ധയെ ആകർഷിച്ചുതുടങ്ങി. തൻെറ ചുററുമുള്ള വിശേഷകാഴ്ചകളോടുകൂടിയ ലോകം മനുഷ്യൻെറ ജിജ്ഞാസയെ ഉജ്വലിപ്പിക്കാതിരുന്നില്ല. അവൻ പ്രകൃതിയുടെ മുഖത്തെ ആവരണം ചെയ്യുന്ന മൂടുപടം അല്പാല്പമായി മാററി അതിൻെറ യഥാർത്ഥ സൗന്ദര്യം ഗ്രഹിക്കുന്നതിൽ ഉത്സുകനായി ഭവിച്ചു. ഇങ്ങിനെ അവൻ ഒരു ഭയഭക്തിബഹുമാനഭാവത്തോടെയാണു് ആദ്യം പ്രകൃതിയെ സമീപിച്ചതു്.

അയാൾ അടുത്ത പെരുമാററംകൊണ്ടു അതിൽനിന്നും എന്തോ ഒരു ദിവ്യ ശക്തി സമ്പാദിച്ചു. മനുഷ്യൻ പ്രകൃതിശക്തിയുടെ വിവിധങ്ങളായ പ്രകടനങ്ങളെ സൂക്ഷിച്ചുനോക്കി അതിശയത്തിനും ഭയത്തിനും അധീനനായി ഭവിച്ചു. കാലക്രമേണ ലോകം അയാൾക്ക് അതിന്റെ രഹസ്യങ്ങളിൽ ചിലതെല്ലാം തുറന്നു കാണിച്ചുകൊടുത്തു. ഈ വിധം ഭക്തി, ആശ്ചര്യം, ഭയം, ജിജ്ഞാസ ഇവയോടുകൂടിയ മനോഭാവമാണു മനുഷ്യനെ ആദ്യം കവിയാക്കിയതു്. പിന്നെയും ജിജ്ഞാസുവായ മനുഷ്യൻ പ്രകൃതിയുടെ സൂക്ഷ്മഗ്രഹണത്തിനായി ഇടവിടാതെ അതിന്റെ വാതലിൽ മുട്ടിവിളിച്ചുകൊണ്ടിരുന്നു. ഒടുക്കം അവന്റെ നിരന്തരമായ ഈ വിളിക്കു ഉത്തരം ലഭിച്ചു. ഇപ്രകാരം മനുഷ്യൻ അനന്യഗോചരങ്ങളായ പ്രകൃതിരഹസ്യങ്ങൾ സൂക്ഷ്മബുദ്ധ്യാ ഗ്രഹിച്ചു. ഇങ്ങിനെയാണു കവികൾ മനുഷ്യരിൽവച്ചു് അനുഗ്രഹീതരായിത്തീർന്നതു്. തനിക്കു ഇപ്രകാരം ലഭിച്ച ദിവ്യജ്ഞാനം ഹേതുവായിട്ടു് 'കവി' മനുഷ്യവർഗ്ഗത്തിന്റെ ഉപദേഷ്ടാവായി ഭവിച്ചു. അന്നുമുതൽ ഇന്നുവരെ കവികൾ ഈ പൂജ്യസ്ഥാനത്തെ ഏററക്കുറെ വഹിച്ചുതന്നെ വരുന്നു. കവികൾ ഈ നിലയിൽ ലോകത്തിനു ചെയ്തിട്ടുള്ള ഉപകാരങ്ങൾ വിലമതിക്കത്തക്കവയല്ല.

കവികൾ ലോകോപദേഷ്ടാക്കളാണെന്നു പറയുന്നതിൽ വല്ല തെററൊ അതിശയോക്തിയൊ ഉണ്ടെന്നു വിചാരിച്ചുകൂടാ. മനുഷ്യവർഗ്ഗം അവരുടെ ചുററുമുള്ള ലോകത്തെപ്പററി എന്തെങ്കിലും ഗ്രഹിച്ചിട്ടുണ്ടെങ്കിൽ അതു് ആദ്യം കവികളിൽനിന്നും തന്നെയാണ്. പ്രകൃതിയുടെ രഹസ്യങ്ങൾ ഗ്രഹിക്കുന്നതും അതു് അന്യരെ ഗ്രഹിപ്പിക്കുന്നതും എന്നും ഇവരുടെ ചുമതലയായിരുന്നു. പ്രകൃതിയുടെ സൗന്ദര്യം ഗ്രഹിക്കുന്നതിനുള്ള ദിവ്യചക്ഷുസ്സും, യഥാർത്ഥതത്വം ഗ്രഹിക്കുന്നതിനുള്ള വിശേഷശക്തിയും കവികൾക്കാണുള്ളതു്. അവരുടെ ദൃഷ്ടിയിൽ ലോകം ഒരു പ്രകൃത്യതീതമായ ചിന്തയുടെ മൂർത്തിമത്തായ രൂപമാകുന്നു. അതിന്റെ വ്യാഖ്യാനവും വർണ്ണനവും കവികളുടെ പ്രഥമകൃത്യവുമായിരുന്നു.

കവികൾ ചിന്താവിഷയത്തിൽ സാധാരണമനുഷ്യരെ അതിശയിക്കുകയും തന്മൂലം അവർ വീക്ഷിക്കുന്നതിൽ വളരെ കവിഞ്ഞു വീക്ഷിക്കുകയും ചെയ്യുന്നു. ഈ സംഗതിയാണു് അവരെ മനുഷ്യവർഗ്ഗത്തിന്റെ ഉപദേഷ്ടാക്കളാക്കുന്നതിനു സഹായിക്കുന്നതു്.

കവികളെക്കുറിച്ചു് ഒരു കവിതന്നെ പറയുന്നതു നോക്കുക. "നമുക്കു ഉൽകൃഷ്ടങ്ങളായ മോഹങ്ങളേയും ക്ലേശങ്ങളേയും നൽകിയതും നമ്മെ ലോകത്തിൽ അവരുടെ ദിവ്യഗാനങ്ങൾകൊണ്ടു സത്യത്തിന്റേയും പരിശുദ്ധമായ ആനന്ദത്തിന്റേയും അവകാശികളാക്കിത്തീർത്തതുമായ കവി

കൾ അനുഗ്രഹീതന്മാരും പ്രശംസനീയന്മാരുമായി ഭവിക്കട്ടെ. (Words Worth) പ്രധാനമായി സാഹിത്യത്തിൽക്കൂടിയാണല്ലൊ മനുഷ്യനു ജ്ഞാനം ലഭിക്കുന്നതു്. സാഹിത്യം മനുഷ്യന്റെ ചിന്തകളുടേയും, നിരീക്ഷണങ്ങളുടേയും, വിശിഷ്ടഹൃദ്യ ഉത്തമാദർശങ്ങളുടെ വിളനിലവുമാണു്. ഏതുഭാഷയിലും ആദ്യം സാഹിത്യം കാവ്യരൂപത്തിലായിത്തന്നെ ഇരുന്നു. കാവ്യത്തിന്നു് അതിന്റെ വിശിഷ്ടഗുണങ്ങൾ നിമിത്തം മനുഷ്യന്റെ മേൽ ഏന്തെന്നില്ലാത്ത ഒരു വശീകരണശക്തിയുണ്ടായിരുന്നു. "കവികൾ" നമ്മെ ഇപ്രകാരം ആനന്ദത്തിൽക്കൂടി പരമാത്മത്തിലേക്കു നയിക്കുന്നു. അവർ ആദ്യം നമ്മെ വശീകരിക്കുകയും പിന്നെ ഉപദേശിക്കുകയും ചെയ്യുന്നു. ഇങ്ങിനെ ഉപദേശിക്കുന്നതിനു കവികൾക്കല്ലാതെ മററാക്കു സാധിക്കും.? വാത്മീകി, ഹോമർ, കാളിദാസൻ, ഷേക്സ്പിയർ മുതലായവർ ലോകത്തിൽ അവതരിച്ചില്ലായിരുന്നുവെങ്കിൽ ലോകം ഇന്നു പരിഷ്കാരവിഷയത്തിൽ എവിടെ നില്ക്കുമായിരുന്നു?

കവികൾ ഒരു സമുദായത്തിന്നൊ ഒരു രാജ്യത്തിന്നൊ മാത്രമല്ല ജ്ഞാനം നൽകുന്നതു്. അവക്കു കാലദേശഭേദം ഇല്ല. അവർ സർവ്വലോകോപദേഷ്ടാക്കളാണു്. അവർ ഒരു സ്ഥലത്തു ജനിച്ചുവെന്നുള്ളതു യാദൃഛികസംഭവമാണു്.

പ്രകൃതി വാസ്തവത്തിൽ അതീതപ്രകൃതിയാണെന്നുള്ള പരമാത്ഥം അവരാണു് ആദ്യമായി ഗ്രഹിച്ചതു്. ലോകം ചില നിയമത്തിന്മേൽ സ്ഥാപിക്കപ്പെട്ടിട്ടുള്ളവയാണെന്നും അതു പ്രകൃതിയെ കവിഞ്ഞുനില്ക്കുന്ന ഒരു ശക്തിയാൽ ഭരിക്കപ്പെടുന്നു എന്നും അവർ കാണുകയും നമ്മെ ഉൽബോധിപ്പിക്കുകയും ചെയ്യുന്നു. 'കവികൾ സത്യത്തെ സ്നേഹിക്കയും,' പ്രത്യക്ഷത്തിൽ അനുഭവിക്കയും, അതിനെ ഉപദേശിക്കയും ചെയ്യുന്നു. എന്നു പറയപ്പെടുന്നു. കവികൾക്കു 'ചക്ഷുഷ്മാന്മാർ' എന്ന പേരു് പൂർവ്വന്മാർ നൽകിയിരുന്നതു് അവക്കു സാധാരണജനങ്ങൾക്കില്ലാത്ത വീക്ഷണശക്തിയുണ്ടായിരുന്നതുകൊണ്ടാണു്. അവർ നാം കാണാത്തതു് കാണുകയും നാം കാണുന്നതിലധികം കാണുകയും ചെയ്തുവന്നു. ലോകത്തെ ഇദം പ്രഥമമായി പുരോഗമനപദ്ധതിയിലേക്കു നയിച്ചതു് കവികളാണു്. അവർ നമ്മെ ഇന്നും ആ മാർഗ്ഗത്തിൽനിന്നും വ്യതിചലിക്കാതെ രക്ഷിക്കുന്നു. ഇന്നും ഉത്തമാദർശങ്ങൾ വേണമെങ്കിൽ നാം കവികളെ അവലംബിക്കണം. ആദർശങ്ങൾക്കൂടാതെ പുരോഗമനം സാദ്ധ്യമല്ല.

ലോകത്തിന്റെ സൂക്ഷ്മതത്വമെന്നപോലെ അതിന്റെ സൌന്ദര്യത്തെയും കവികൾ നമ്മെ കാണിക്കുന്നു. ഒരു കവിത ഇപ്രകാരം പറയുന്നു.

"ഉപത്യക്കയിൽ നില്ക്കുന്ന ഒരു ചെറുപുഷ്പവും വായുവിൽ ധ്വനിക്കുന്ന ലഘുഗാനവും സാധാരണ കാററും ആകാശവും സൂര്യനും ഒരു കവിക്ക് അപാർവ്വതങ്ങളായ സ്വർഗ്ഗദ്വാരങ്ങളാകുന്നു." (Gray)

മറെറാരുകവി പറയുന്നതു നോക്കുക.

"പ്രകൃതിയെപ്പോലെ ചിത്രമെഴുതുവാൻ ആർക്കു സാധിക്കും. പ്രതിഭാശക്തിയുടെ വിശിഷ്ടസൃഷ്ടിയാൽ ഇത്ര രാമണീയകത്വവും വർണ്ണശോഭയും എവിടെക്കാണും." (Thomson) കവികളില്ലായിരുന്നുവെങ്കിൽ പ്രകൃതിയുടെ രമ്യത നാം എങ്ങിനെ അറിയും. എന്നാൽ കവികൾ പ്രകൃതിയുടെ രമ്യതയെ മാത്രമല്ല നമുക്കു മനസ്സിലാക്കി തരുന്നതു്. അവർ ആ വഴിക്കു നമ്മെ അതീതപ്രകൃതിയിലേക്കു നയിക്കുന്നു. മനുഷ്യർ ആദ്യമായി ലോകതത്വങ്ങൾ ഗ്രഹിച്ചതു കവികൾ മുഖേനയാണെന്നു പറഞ്ഞുവല്ലോ. ശാസ്ത്രജ്ഞന്മാർ അവരെ പിന്തുടരുകയാണു ചെയ്തതു്. ശാസ്ത്രജ്ഞന്മാരും കവികളെപ്പോലെ ലോകതത്വങ്ങളെ ഗ്രഹിക്കുന്നു. എന്നാൽ രണ്ടും രണ്ടു വഴിക്കാണ്. ശാസ്ത്രജ്ഞന്മാർ പരിശോധനകൊണ്ടും കവികൾ ദിവ്യദൃഷ്ടികൊണ്ടുമാണ് അവയെ ഗ്രഹിക്കുന്നതു്. എന്നാൽ ഒരു വ്യത്യാസമുണ്ട്. ശാസ്ത്രജ്ഞന്മാർ ഗ്രഹിക്കുന്ന തത്വങ്ങൾ ഭൗതികങ്ങളും കവികൾ ഗ്രഹിക്കുന്നവ ആത്മീയങ്ങളുമാണ്.

കവികൾ എന്തു പാഠമാണു നമ്മെ പഠിപ്പിക്കുന്നതു്? അവർ എല്ലാ സൃഷ്ടിവസ്തുക്കളേയും സ്നേഹിക്കുന്നതിന് ഉപദേശിക്കുന്നു. അവർ നമ്മെ സന്മാർഗ്ഗം പഠിപ്പിക്കുന്നു. കർത്തവ്യകർമ്മത്തെ ഉൽബോധിപ്പിക്കുന്നു. അവർ നമ്മളിൽ ഭക്തിയെ ഉദ്ദീപിപ്പിക്കുന്നു. നമുക്കു ലോകജ്ഞാനം നൾകുന്നു. നമുക്കായി ആദർശങ്ങൾ സമർപ്പിക്കുന്നു. സൌന്ദര്യബോധം പ്രദാനം ചെയ്യുന്നു. സത്യംതന്നെ സൌന്ദര്യമെന്നും സൌന്ദര്യം തന്നെ സത്യമെന്നും പഠിപ്പിക്കുന്നു. നമ്മെ നിസ്വാർത്ഥതയിലേയ്ക്കു നയിക്കുന്നു. ഭൂതസൗഹൃദം ഉപദേശിക്കുന്നു. ആപത്തിൽ ആശ്വാസം നൽകുന്നു. ഭൂമിയെ സ്വർഗ്ഗതുല്യമാക്കുന്നു. സ്വർഗ്ഗസുഖാനുഭൂതി ഭൂമിയിൽ നല്കുന്നു.

കവിത അല്ലെങ്കിൽ കാവ്യം ജീവിതവിമർശനമാണ് എന്നു പറഞ്ഞിരിക്കുന്നു. അതായതു് അതു ജീവിതത്തിന്റെ എല്ലാ വശങ്ങളേയും സ്പർശിക്കുന്നു. പരിശോധിക്കുന്നു. ഏതു തരം ജീവിതമാണ് ഉത്തമമെന്നും അതു് എങ്ങിനെ സമ്പാദിക്കണമെന്നും പ്രതിപാദിക്കുന്നു. അതു മനുഷ്യഹൃദയത്തെ ശുദ്ധീകരിക്കുന്നു. മനസ്സിനെ ഉൽകൃഷ്ടമാക്കുന്നു. ആത്മാവിനെ ഉയർത്തുന്നു. അതു മനുഷ്യനായി സ്വർഗ്ഗവാതിൽ തുറക്കുന്നു. നാം കവിത വായിക്കുന്നുവെങ്കിൽ അതിനെ വേദമെന്ന ഭാവേന വായിക്കു

ക. നമുക്കു വേണ്ടതെല്ലാം അതിൽ കാണും. വേണ്ടാത്തതു കാണുകയു മില്ല. കവിതാപാരായണത്തിൽനിന്നും സന്മാർഗ്ഗങ്ങൾ ഗ്രഹിക്കുക, ആദർശങ്ങൾ സ്വീകരിക്കുക, ജ്ഞാനമൗക്തികം ശേഖരിക്കുക, സ്വർഗ്ഗദർശനം സമ്പാദിക്കുക.

ഇന്നും ഹോമർ, വാത്മീകി, കാളിദാസൻ, ഷെക്സ്പീയർ മുതലായവർ യശശ്ശരീരികളായി അവരുടെ ചിതയിൽനിന്നും നമ്മെ ഉപദേശിക്കുകയും ഭരിക്കുകയും ചെയ്യുന്നു. കവിയെപ്പോലെ ഒരു മിത്രത്തിനേയൊ ഒരു ഉപദേഷ്ടാവിനേയൊ ഒരു മാർഗ്ഗദർശിയേയൊ നമുക്കെവിടെ കിട്ടും. ആദ്യകവി ആദ്യോപദേഷ്ടാവായിരുന്നു. അന്ത്യോപദേഷ്ടാവും കവി തന്നെ.

കവിയുടെ മറെറാരു നിർവ്വചനം ഇതാണ്. "സത്യമാകുന്ന നിർമ്മലജ്യോതിസ്സ് കവിയുടെ പ്രതിഭയാകുന്ന സ്ഫടികഫലകത്തിൽ കൂടി കടന്ന് ഇന്ദ്രചാപത്തിനു തുല്യം വിവിധവർണ്ണങ്ങളോടു കൂടിയ കവിതയായി പരിണമിക്കുന്നു." ഇതിൽനിന്നും അർത്ഥമാക്കേണ്ടതു് കവിതയെന്നതു തന്നെ ലോകതത്വങ്ങളുടെ പ്രതിപാദനവും, വ്യാഖ്യാനവും, വിവരണവും, വികസനവുമാണെന്നാണ്. അതുകൊണ്ടു കവി ചിത്രകാരനും തത്വജ്ഞാനിയും ശാസ്ത്രജ്ഞനും ഏകീഭവിച്ചുള്ള ഒരാളാണെന്നു അനുമാനിക്കാവുന്നതാണ്. ഇവരുടെ കൃത്യങ്ങളെല്ലാം കവി നിർവ്വഹിക്കുന്നു. ഇതുനിമിത്തം ലോകോപദേഷ്ടാവായിരിക്കാൻ അദ്ദേഹത്തിന് അവശ്യം വേണ്ടതായ യോഗ്യതയുണ്ടു്. രാജാക്കന്മാരുടേയും രാജ്യതന്ത്രജ്ഞന്മാരുടേയും പ്രേരണാശക്തിയുടെ വ്യാപാരപരിധി അവരുടെ രാജ്യങ്ങൾ മാത്രമാണ്. എന്നാൽ കവികളുടെ പ്രേരണാധികാരവ്യാപ്തി ലോകത്തിന്റെ സീമന്തരേഖ തന്നെയാണ്. അവർ ഒരു കാലത്തേക്കല്ല എല്ലാക്കാലത്തേയ്ക്കും ജ്ഞാനോപദേഷ്ടാക്കളാണ്. അവരുടെ ശബ്ദങ്ങൾ സ്വദേശങ്ങളിൽ മാത്രമല്ല ലോകസീമാന്തഭാഗങ്ങളിലും പ്രതിധ്വനിക്കുന്നു. അതുകൊണ്ടു ലോകോപദേഷ്ടാവെന്ന സ്ഥാനം വഹിക്കുന്നതിന് ആരെക്കെങ്കിലും യോഗ്യതയുണ്ടെങ്കിൽ അതു കവികൾക്കു തന്നെയാണ്. സർ രവീന്ദ്രനാഥടാഗോർ ഒരു ബംഗാളിയും ഭാരതീയനുമാണെങ്കിലും ഇന്ന് ഒരു ലോകകവിയായിട്ടാണു വർത്തിക്കുന്നതു്. അദ്ദേഹത്തിന്റെ ഉപദേശവും സന്ദേശവും സ്വീകരിക്കുന്നതിനു ലോകം കാത്തിരിക്കയാണ്. എന്തുകൊണ്ടാണ്? അദ്ദേഹം നിത്യങ്ങളായ തത്വങ്ങളുടെ നിദാനമാണ്.

കവിത ജ്ഞാനത്തിന്റെ കേന്ദ്രവും പരിധിയുമാണെന്നു പറയപ്പെട്ടിരിക്കുന്നു. ഇതിന്റെ അർത്ഥം സകലവിധ ജ്ഞാനങ്ങളും ഒന്നിച്ചു

കൂടിയിരിക്കുന്നതും അവസാനിച്ചിരിക്കുന്നതുമവിടെയാണെന്നാണ്. അ പ്രകാരമുള്ള ഒരു സ്ഥാനമാണല്ലോ ഉപദേശം നൽകുന്നതിനു പര്യാപ്തവും സമർത്ഥവുമായിട്ടുള്ളതു്. തന്നിമിത്തം ലോകർ ഉപദേശത്തിനായി കവികളെ ആശ്രയിക്കുന്നു.

ഇതിനുംപുറമെ കവിത ഉൽകൃഷ്ടമനസ്സന്മാരുടേയും ആനന്ദചിത്തന്മാരുടേയും ഉൽകൃഷ്ടങ്ങളും ആനന്ദസന്ദായിനികളുമായ ചിന്തകളുടെ രേഖകളാകുന്നു എന്നും പറഞ്ഞിരിക്കുന്നു. മനുഷ്യരിൽ ചിലപ്പോൾ ഉണ്ടാകുന്ന ദിവ്യസാന്നിദ്ധ്യത്തെ നശിച്ചുപോകാതെ രക്ഷിക്കുന്നതും 'കവിത' തന്നെയാണ്. കവികൾ ലോകത്തിലെ അംഗീകരണം സിദ്ധിക്കാത്ത നിയമകർത്താക്കളാണത്രേ. 'കവിത' മനുഷ്യർക്കുള്ള സകല ജ്ഞാനത്തിന്റേയും ചിന്തകളുടേയും, വികാരങ്ങളുടേയും വാക്കുകളുടേയും പ്രസൂനവും സുഗന്ധവുമാകുന്നു എന്നും പറയപ്പെട്ടിരിക്കുന്നു. യഥാർത്ഥകവിതയിൽ എല്ലാ ശാസ്ത്രങ്ങളും അടങ്ങിയിരിക്കുന്നതും എല്ലാ ശാസ്ത്രങ്ങളും ഒരു വിധത്തിൽ അതിൽനിന്നും ഉത്ഭവിച്ചിട്ടുള്ളതും അതോടനുബന്ധിച്ചിട്ടുള്ളതുമാകുന്നു.

> വന്മീകപ്രഭവേന രാമനൃപതിർവ്യാസേന ധർമ്മാത്മജോ
> വ്യാഖ്യാതഃകിലകാളിദാസകവിനാശ്രീവിക്രമാർക്കോനൃപഃ
> ഭോജശ്ചിത്രപഃ ബിൽഹണഃ പ്രഭൃതിഭിഃ കർണ്ണോപിവിദ്യാപതേഃ
> ഖ്യാതിംയാന്തിനരേശ്വരാഃ കവിവരൈഃ സ്ഫാരൈർന്ന-
> [ഭേരീരവൈഃ.

---

## ആചാര്യരെ.

(തുടർച്ച)

ഞാൻ നിങ്ങളോടൊന്നിച്ചു ബർമ്മയുടെ ദുർവ്വിധിയിൽ പരിതപിക്കുന്നു. ഇതു പൂർവ്വാപരാധങ്ങളെ ആവർത്തിക്കതന്നെയാണ്. എന്നൊക്കമായി അവ യാത്രപറഞ്ഞു എന്നു ഞാൻ വിശ്വസിച്ചുപോയി. ഈ രാജ്യത്തുള്ളവർ ഇതിനെക്കുറിച്ചു തീരെ അജ്ഞന്മാരാണ്. ഇവിടത്തുകാരുടെ വാസ്തവമായ കൗതുകം ഇൻഡ്യയിലെന്നുപറയുന്നതു അവരുടെ വെറും സ്വാർത്ഥം മാത്രമാണ്. സന്മാർഗ്ഗത്തിൽനിന്നും, രാജ്യതന്ത്രത്തിൽനിന്നുമു

ള്ള വ്യതിയാനം ആപത്തു്, ചിലപ്പോൾ നാശംതന്നെ ഉളവാക്കിയേക്കാം. അതനുഭവിക്കുന്നതു് ഞങ്ങളുടെ കുട്ടികളായിരിക്കും."

രസതന്ത്രത്തിലുള്ള അഭിനിവേശം.

ബി. എസ്സ്. സി. പരീക്ഷയുടെ സ്മരണയിൽ ആചാര്യയുടെ ഈ അഭിനിവേശങ്ങൾ അസ്തമിച്ചു. ഡാക്ടർ പദത്തിനുവേണ്ട പരിശീലനം നടത്തിക്കൊണ്ടിരുന്നു. അതിൽ പരിപൂർണ്ണവിജയിയുമായി.

ഈ കാലത്തു രസതന്ത്രത്തിൽ ഉള്ള അഭിനിവേശംകൊണ്ടു് ഒരു കൊല്ലംകൂടി എഡിൻബറോവിൽ താമസിക്കണമെന്നു അദ്ദേഹം ഇച്ഛിച്ചു. കലാശാലക്കാർ ഇതു സമ്മതിക്കയും ഒരു വേതനം നൽകുകയും ചെയ്തു. ജിൽക്രൈസ്റ്റ പാഠശാലയും അൻപതുപവൻ ഒരു പാരിതോഷികമായി കൊടുത്തു.

ഹൊപ്പ്പ്രയിസ് വിദ്യാൎത്ഥിയെന്ന നിലയിൽ രസതന്ത്രവിദഗ്ദ്ധരായ പ്രൊഫസറന്മാൎക്കു അവരുടെ ഗവേഷണവേലയിൽ പല സഹായവും റേ ചെയ്തുകൊടുത്തു. തന്മൂലം ആ വിഷയത്തിൽ അപാരമായ പരിചയം സിദ്ധിച്ചു. ഡാക്ടർ റെയുടെ ഉപദേശാനുസരണം പരീക്ഷണം ചെയ്തപ്പോഴാണു് ഹഫ്മാഷൽ കാബാൎട്ട് ആലം കണ്ടെത്തിയതു്. അന്നാണു് പ്രഖ്യാതനായ ഒരു ശാസ്ത്രഗവേഷകൻ എന്ന പേർ ഇദ്ദേഹത്തിനു സിദ്ധിച്ചതു്.

1888-ൽ അദ്ദേഹം സ്വദേശത്തിലേക്കു തിരിച്ചു. കലാശാലാധികൃതന്മാർ അദ്ദേഹത്തിൻെറ യോഗ്യതകളെക്കുറിച്ചു പല പ്രശംസാപത്രങ്ങളും നൽകി. സർ വില്യം മുയർ, ഇൻഡ്യാകൗൺസിൽ മെംബറായ സർ ചാറത്സ്ബർനാർഡിനു ഒരു ബലമായ ശുപാൎശക്കത്തെഴുതിയിരുന്നു. ഇൻഡ്യൻ വിദ്യാൎത്ഥികളോടു ഇദ്ദേഹം പ്രത്യകതാല്പര്യം കാണിച്ചിരുന്നു. ഡാക്ടർ റെ ലണ്ടനിൽ എത്തി. സവേൻഡ്യാ വിദ്യാഭ്യാസവകുപ്പിൽ ഇദ്ദേഹത്തിനു ഒരു ജോലി കൊടുക്കുവാൻ ചാറത്സ് കഴിയുന്നതു ശ്രമിച്ചു. പക്ഷെ അതിനു യാതൊരു ഫലസിദ്ധിയുമുണ്ടായില്ല. ഈ ഉദ്യോഗം ഇംഗ്ലീഷുകാൎക്കു മാത്രമായി സംരക്ഷിക്കപ്പെട്ടിട്ടുള്ള ഒരു പാവനസ്ഥാനമായിരുന്നു. ഒരു രസതന്ത്രജ്ഞനു ലഭിക്കാവുന്ന സകല യോഗ്യതകളും ഒന്നിച്ചു ചേൎന്നാൽകൂടി സെക്രട്ടറിയുടെ മാമൂൽകോട്ടയെ ലംഘിപ്പാൻ സാധിക്കുന്നതല്ല. ലണ്ടനിൽ രണ്ടുമാസക്കാലം നിഷ്ഫലമായി കാത്തുനിന്നതിനുശേഷം ഡാക്ടർ റെ ഈ മോഹത്തിൻെറ അസാദ്ധ്യതയെ അറിഞ്ഞു് മനസാ നിരസിക്കേണ്ടിവന്നു. അദ്ദേഹത്തിൻെറ കൈയ്യിലുള്ള പണം തീരെ ക

ലാശിച്ചു. നിരാശയോടും, നിരുത്സാഹത്തോടും വീട്ടിലേയ്ക്കുതന്നെ പുറപ്പെടുകയെന്നുറച്ചു 1888 ആഗസ്റ്റിൽ ഡാക്ടർറെ കൽക്കട്ടയിൽ എത്തി അപ്പോൾ ഒററ പൈപോലും അദ്ദേഹത്തിൻെറ കൈവശമില്ല.

## ദുഷ്ടമായ നിരാകരണം.

ഉയൎന്ന ഉദ്യോഗങ്ങളിൽ ഇൻഡ്യാക്കാൎക്ക പ്രവേശം സിദ്ധിക്കയെന്ന കഥ അത്യന്തം ദുരന്തപരിണാമിതന്നെ. അതിനെക്കുറിച്ചു അദ്ദേഹംതന്നെ ഇങ്ങിനെ പറഞ്ഞിരിക്കുന്നു. "സദുദ്ദേശപ്രീതി പാദിതവും, ആകൎഷണീയവാദാനങ്ങളോടുകൂടിയതുമായ ആ ചരിത്രം കൎമ്മപരിപാടിയോടടുക്കുമ്പോൾ എത്ര ശിഥിലമായിരിക്കുന്നു." മൂന്നുസംവത്സരത്തിനുമുമ്പുതന്നെ ഇൻഡ്യയിൽ എത്തിയിരുന്ന സർ. ജെ. സി. ബോസിനും ഇതെവിധമുള്ള വൈതരണിയെ തരണം ചെയ്യേണ്ടിയിരുന്നു. അത്യന്തം ദുരിതങ്ങളനുഭവിച്ചതിനുശേഷം ഒരേ സ്ഥാനമുള്ള ഒരു യൂറോപ്യനു ലഭിക്കാവുന്ന ശമ്പളത്തിൻെറ മൂന്നിൽ രണ്ടുഭാഗത്തിനു ജോലിചെയ്തുകൊള്ളാമെന്ന നിശ്ചയത്തിൽ സൎവീസിൽ ബോസ് പ്രവേശിച്ചു.

യാതൊരുജോലിയുംകൂടാതെ കൽക്കട്ടയിൽ ഒരുകൊല്ലത്തോളം റെ കഴിച്ചുകൂട്ടേണ്ടിവന്നു. ഔദാൎയ്യനിധിയായ ബോസിൻെറകൂടെ താമസിച്ചു് ഗ്രന്ഥപരിശീലനംകൊണ്ടുമാത്രം ജീവസംരക്ഷണം ചെയ്തു.

ഒരു ദീൎഘകാലം കാത്തുനിന്നതിനുശേഷം ഡാക്ടർ റെ ഒരു പ്രൊവിൻഷ്യൽ സൎവ്വീസിൽ പ്രവേശിച്ചു. 250 രൂപാ ശമ്പളത്തോടുകൂടി ഒരു അസിസ്റ്റൻറ് പ്രഫസർ ഉദ്യോഗം പ്രസിഡൻസികാളേജിൽ കിട്ടി. റെ സ്വാതന്ത്ര്യമായ ഒരു അന്തരീക്ഷത്തിൽ ദീൎഘകാലം പെരുമാറിയിരുന്നതുകൊണ്ട് ജനങ്ങളുടെ സ്വാതന്ത്ര്യബോധത്തെക്കുറിച്ചു ഇവിടെയുള്ളവർ ധരിച്ചിട്ടില്ലാത്ത പലതിലും ഇടപെട്ടു. വിദ്യാഭ്യാസഡയറക്ടരെക്കണ്ടു തന്നോടുകാണിച്ച മൎയ്യാദകേടിനെക്കുറിച്ചു പറവാൻ ഡാർജിലിങ്ങിലേയ്ക്കു റെ നേരിട്ടുപോയി. പക്ഷെ ആ ഉദ്യോഗദുഷ്പ്രഭുത്വം വല്ലാതെ എരിഞ്ഞുകയറി. വിശ്രുതനായ ശാസ്ത്രജ്ഞൻ സ്വാഭിമാനത്തെ നിഗ്രഹനം ചെയ്യേണ്ടതായി വന്നു. ആ അസ്വാരസ്യംനിമിത്തം സ്വകൃത്യങ്ങളിൽ സ്വല്പവും കൂടി ശ്രദ്ധകാണിക്കുന്നതിനെ ഡാക്ടർക്കു സംഗതിവന്നുള്ളു. പരീക്ഷണത്തിനു ഉപയോഗിക്കുന്ന ചെറിയ ടെസ്റ്റ്ട്യൂബിനുള്ളിൽ ഒതുങ്ങുവാൻ തക്കവണ്ണം അത്ര സങ്കുചിതമല്ല റേയുടെ സംസ്കൃതിപരമായ പ്രതിഭയെന്നതു നമുക്കു കാണാം. ബങ്കാളത്തിലെ പ്രകൃതിനിദാനമായ ഫലഭൂയിഷ്ഠതയും വിദേശങ്ങളിൽനിന്നു വരുന്ന നിസ്സാരവസ്തുക്കൾക്കുപോലും അന്യായവിലകൊടുത്തു സ്വസഹോദരങ്ങൾ വാങ്ങുന്ന മൌഢ്യവും കലാനൈപുണ്യത്തിൽ സ്വദേ

ശികരം വളൎന്നിട്ടില്ലാത്തനിലയും ഡാക്ടർ റെയുടെ ചിന്താപരമ്പരകളെ പ്രക്ഷോഭിപ്പിച്ചു. ബിരുദധാരികളുടെ അനിയന്ത്രിതവൎദ്ധനവിനെ ഓൎത്തു പരിതപിക്കയും സ്വസഹോദരങ്ങൾക്കു വ്യാവസായികവിദ്യാഭ്യാസം നൽകുന്നതിനുള്ള മാൎഗ്ഗങ്ങളെ അന്വേഷിക്കയും ചെയ്യത്തുടങ്ങി.

കൊല്ലംതോറും കോടിക്കണക്കിനു ഔഷധങ്ങൾക്കുവേണ്ടി വ്യയം ചെയ്യുന്ന ദ്രുപത്തുകയാണ് ആദ്യമായി അദ്ദേഹത്തിൻെറ ശ്രദ്ധയിൽ പതിഞ്ഞതു്. ഔഷധങ്ങൾ ബംഗാളത്തുതന്നെ തയാറാക്കുവാൻ അദ്ദേഹം ഉറച്ചു. ഇതിനെയാണ് ബംഗാളത്തിലെ ഔഷധനിൎമ്മാണശാലയുടെ ഉല്പത്തി. പ്രാരംഭമായി തുടങ്ങിയ ഈ സംരംഭത്തിൻെറ ചരിത്രംതന്നെ ഒരദ്ധ്യായത്തിനു മതിയായതാണ്. ആചാൎയ്യദേവൻ ഈ സ്ഥാപനശിശുവിനെ മാതൃനിൎവ്വിശേഷവാത്സല്യത്തോടെ സംരക്ഷിച്ചു. അതിനു നേരിട്ട അരിഷ്ടതകളുടെ ബഹുത്വത്തോടു പോരാടേണ്ടിവന്നതും, സുപ്രസിദ്ധനായ ആചാൎയ്യനും സഹപ്രവൎത്തകരും അനുഭവിച്ച ത്യാഗവും ഇൻഡ്യയിലെ സാമ്പത്തികവൎദ്ധനവിൻെറ കഥയിൽ ഒരു സ്ഥാനം സ്വീകരിച്ചിട്ടുണ്ട്. അഞ്ഞൂറുരൂപാമാത്രം മൂലധനം മുടക്കി സമാരംഭിച്ച ഈ വ്യവസായം ഇന്നു അരക്കോടിയിൽപരം മൂലധനമുള്ള ഒരു കമ്പനിയാണ്.

ഇന്നു നമ്മുടെ നാട്ടിൽ ആയുൎവേദഔഷധങ്ങൾ സംഭരിക്കുന്നതിൽ നമ്മുടെ ഗവൺമെൻറു കാണിക്കുന്ന അനൗചിത്യം പ്രത്യേകം സ്മരണീയമാണ്. കൊല്ലംതോറും ഇവിടെ കടുക്കാ, വേങ്ങാക്കാതൽ മുതലായ പല സാധനങ്ങളും ഇറക്കുമതി ചെയ്യുന്നുണ്ട്. അവയെല്ലാംതന്നെ നമ്മുടെ കാട്ടുകളിൽ ഉണ്ടാകുന്നവയുമാണ്. വനങ്ങളിൽ നിന്നു വേണ്ടിടത്തോളം ഔഷധങ്ങൾ ശേഖരിച്ചു ഉപയോഗിച്ചുതുടങ്ങിയാൽ അവ കയററുമതിക്കുകൂടി ഇവിടെ മതിയാകുന്നതാണ്. നാം അനുഭവിക്കുന്ന ഇന്നത്തെ സാമ്പത്തികാധഃപതനം ഈ വഴിക്കുകൂടി പരിഹരിക്കാവുന്നതത്രെ. പക്ഷെ നമുക്കു ഒരു ആചാൎയ്യ എവിടെ? സ്വാൎത്ഥലാഭം മാത്രമിച്ഛിച്ചു സങ്കുചിതമനസ്ഥിതിയെ സംരക്ഷിക്കുന്ന നാം ആചാൎയ്യയെ കാണുവാൻ തന്നെ അൎഹരാണോ?

1894-ൽ പിതാവു മരിച്ചു. ഇതു അത്യന്തം ദുസ്സഹമായ ക്ലേശമായി പ്രഫുല്ലചന്ദ്രൻ അനുഭവിച്ചു. ഋണബാധയിൽനിന്നു മുക്തനാകുവാൻ തറവാട്ടുമുതൽ മുഴുവനും വിൽക്കേണ്ടിവന്നു. അങ്ങിനെ ചെയ്തതിനുശേഷം സ്വവൃത്തിയെത്തുടരുവാൻ അദ്ദേഹം കൽക്കട്ടക്കു തിരിച്ചുപോന്നു.

## സൎവ്വലോകപ്രശസ്തിയിലേക്കുള്ള ഉയൎച്ച്.

ഈ കാലത്തു മർകുറസ്നൈട്രേറ്റ് എന്ന ഒരു പുതിയ പദാൎത്ഥം ഇദ്ദേഹത്തിൻെറ ഗവേഷണത്തിൽ പെട്ടു. ഇതു ഇദ്ദേഹത്തിൻെറ ജീവിത

ത്തിൽ ഒരു പരിവർത്തനഘട്ടമാണ്. ഇതു രസതന്ത്രത്തിൽ ഒരു പുതിയ അ ധ്യായമാണ്. അതിപ്രധാനമായ ഒരു കണ്ടുപിടിത്തമാണ്. ലോകം ഇതിനെ സ്വീകരിച്ചു. റാംസേ, ഡൈയേർസ്, ബർതിലാട്, വിക്ടർമേയർ, വൽ ഹാഡ് എന്നിങ്ങനെയുള്ള മഹാന്മാർ അനുമോദനസന്ദേശങ്ങൾകൊണ്ടു ആചാര്യനെ ആരാധിച്ചു. ഈവിധമുള്ള പരീക്ഷണങ്ങളെത്തുടരുവാൻ പ്രോത്സാഹിപ്പിക്കയും ചെയ്തു.

ഫ്രഞ്ച് ശാസ്ത്രജ്ഞനായ ബർത്തലാട്ട് ഇദ്ദേഹത്തിൻെറ പരിചയ ത്തെ സമ്പാദിപ്പാൻ കത്തിടപാടുകൾ തുടങ്ങി. ഈ അനുമോദനം ആ ചാര്യനെ "ഹൈന്ദവരസതന്ത്രചരിത്രം" എന്ന മഹൽഗ്രന്ഥനിർമ്മാണത്തി ന്നു പ്രേരിപ്പിച്ചു.

ഡാക്ടർ റെ അതികഠിനമായി ഒരു ദീർഘകാലം ചിരഞ്ജീവിയാ യി ഈ കർമ്മത്തെ അനുഷ്ഠിച്ചുകൊണ്ടിരുന്നു. സംസ്കൃതഗ്രന്ഥങ്ങളിൽ മാ ത്രം നിക്ഷിപ്തങ്ങളായ പല സംഗതികളേയും ജനങ്ങളെ വിസ്മൃതിയിൽനിന്നു ണർത്തി സമ്പാദിച്ചു. പല ഗ്രന്ഥപ്പുരകളും തുറന്നു പരിശോധിച്ചു. പ്ര സിദ്ധന്മാരായ പല കവിരാജന്മാരെയും കണ്ടു ഹിന്ദുസ്ഥാനത്തിലെ തിരസ്കൃ തമായ ഈ ശാസ്ത്രസമ്പത്തിയെ അനുഭാവപൂർവം ശേഖരിച്ചു. ടൈംസ് ആഫ് ഇൻഡ്യ ഈ ശ്രമത്തെ "പ്രണയപരമായ ജോലിയുടെ സ്മാരകസ്തം ഭ"മെന്നു പറഞ്ഞിരിക്കുന്നു. യാതൊരു സംശയത്തിനും സംഗതിവരാത്ത വണ്ണം ഈ ശാസ്ത്രം ഇൻഡ്യയിൽ പണ്ടുതന്നെ അഭിവൃദ്ധമായിരുന്നു എന്നും ലോഹത്തെ ഔഷധരൂപത്തിൽ ഉപയോഗിച്ചിരുന്നതു ആദ്യം ഇൻഡ്യാ ക്കാരാണെന്നും ഈ ഗ്രന്ഥം തെളിയിച്ചു.

ലോകത്തിൽ അന്നുള്ള പ്രധാന ശാസ്ത്രമാസികകൾ എല്ലാം ഈ ഗ്രന്ഥത്തിനു സ്വാഗതം പറഞ്ഞു. ബർത്തലാട് ഇതിൻെറ ഒരു നിരൂപ ണം മണ്ഡനരൂപത്തിൽ പ്രസിദ്ധീകരിച്ചു. യൂറോപ്പിലെ സകല രാജ്യ ക്കാരും ഇതു വായിച്ചു തർജ്ജിമക്കു അനുവാദം ചോദിച്ചുതുടങ്ങി.

## യൂറോപ്പിലേക്കുള്ള ജയിത്രയാത്ര.

ആദ്യയാത്രാനന്തരം ഇരുപത്തിരണ്ടു സംവത്സരം കഴിഞ്ഞു 1904 -ൽ ഡാക്ടർ റെ യൂറോപ്പിലേക്കുള്ള രണ്ടാമത്തെ യാത്രക്കുറച്ചു. പ്രസിദ്ധ ന്മാരായ പല ശാസ്ത്രകാരന്മാരും ലണ്ടനിൽ ഇദ്ദേഹത്തെ എതിരേൽക്കു വാൻ ഉണ്ടായിരുന്നു. ഏതാനും കാലം അവിടെത്താമസിച്ചു ഡേവിഫ റേഡേലാബൊറട്ടറിയിൽ പരീക്ഷണം നടത്തിക്കൊണ്ടിരുന്നു. അനന്തരം എഡിൻബറോവിലേക്കു തിരിച്ചു. അവിടെ സഹപ്രവർത്തകരും സഹ

പാഠികളും ഇദ്ദേഹത്തെ അത്യാദരവോടെ അഭിനന്ദിച്ചു സ്വീകരിച്ചു. അതിനുശേഷം യൂറോപ്പിലേയ്ക്കു തിരിച്ചു. അവിടേയും ശാസ്ത്രകാരന്മാരുടെ അനുമോദനത്തിനു ഡാക്ടർ പാത്രീഭവിച്ചു. പാരീസിൽവച്ചു ബത്തലാട്ടിനെ കണ്ടു. വാൻഹാഫിനെ ജർമ്മനിയിലും വച്ചു പരിചയപ്പെട്ടു. ബർലിൻ, ജനീവ, സൂറിച്ച് എന്നീസ്ഥലങ്ങളെല്ലാം സന്ദർശിച്ചു. അവിടെ എല്ലാം ആചാര്യനെ അനുമോദിപ്പാനും ആളുകളുണ്ടായിരുന്നു.

ഈ യാത്രകഴിഞ്ഞു ഇൻഡ്യയിൽ മടങ്ങിവന്ന് പൂർവാധികം തീഷ്ണതയോടെ ഗവേഷണം നടത്തിക്കൊണ്ടിരുന്നു. 1912-ൽ കൂടിയ സർവകലാശാലയുടെ പ്രതിനിധിയെന്നനിലയിൽ ഇംഗ്ലണ്ടിലേക്കു പോയി. അവിടെവച്ചു ഒരു ഉപന്യാസം വായിച്ചു. അതു ശാസ്ത്രലോകത്തെ ഒന്നോടെ ഇളക്കി.

ഈ കാലത്ത് ഇൻഡ്യയിൽ ഭീമമായ പല മാററങ്ങളും സംഭവിച്ചു. ബങ്കാൾ വിഭജനം ജനങ്ങളുടെ രാഷ്ട്രീയബോധത്തെ ഉണർത്തി. ആശുതോഷമുക്കർജിയുടെ ചാൻസലർസ്ഥാനത്തിൽ കൽക്കട്ട സർവകലാശാല ഒരു പ്രധാന സ്ഥാപനമായി. ഔദാര്യനിധികളായ പലരുടേയും സഹായത്താൽ ശാസ്ത്രവകുപ്പിൽ പല നാനാന്തരവിഭാഗങ്ങളും ഏർപ്പെടുത്തി.

### പ്രസിഡൻസി കാളേജ്.

സർ. താരകനാഥപാലിററിൻെറ ഔദാര്യപൂർവമായ സംഭാവനകൊണ്ടു 1916-ൽ ഒരു സയൻസുകാളേജു സ്ഥാപിപ്പാൻ സാധിച്ചു. ഡാക്ടർ റെ കെമിസ്റ്ററി പണ്ഡിതനായി അവിടെ ചേർന്നു. പ്രസിഡൻസികാളേജിൽ പഞ്ചവിംശതി സംവത്സരം ബോസും മററു സഹപ്രവർത്തകരുമൊന്നിച്ചു വേലചെയ്തതിനു ശേഷമാണു ഇതിനായി ഉദ്യമിച്ചതു്. ഈ അന്തരീക്ഷത്തിൽ അനവധി യുവകേസരികൾ ശാസ്ത്രവിഷയത്തിൽ അദ്വിതീയരായിത്തീർന്നു. ഇൻഡ്യൻകെമിക്കൽ സൊസയിററി സ്ഥാപിച്ച്. ചിരപ്രതീക്ഷിതമായ ആശയ്ക്കു റെ സാഫല്യം നേടി.

ആചാര്യറെയുടെ സാരംഭം കാളേജുകൾകൊണ്ടുമാത്രം തൃപ്തിപ്പെട്ടില്ല. ഇദ്ദേഹത്തിൻെറ ശ്രദ്ധ രാജ്യമീമാംസയിലേക്കു തിരിഞ്ഞു. അവിടേയും ഭാസുരമായ ഒരന്തരീക്ഷം അദ്ദേഹം സൃഷ്ടിച്ചു. റൗലത്തുബിൽ പാസായ ഉടനെ അദ്ദേഹം പ്രതിക്ഷേധസമിതിയിൽ പ്രസംഗവേദി അലങ്കരിച്ചു. നിസ്സഹകരണപ്രസ്ഥാനത്തിൽ ദേശബന്ധുവിനെ കാരാഗൃഹത്തിൽ അടച്ചപ്പോൾ ആചാര്യൻെറ ഹൃദയം ചിത്തരഞ്ജൻെറ സമീപത്തേ പ്രാപിച്ചു. അന്നു മിസിസ് ദാസിനു അയച്ച ഒരെഴുത്തു വികാരദ്യോതകമെന്നു മാത്രമല്ല, അതിൻെറ മാറെറാലി ഇന്നും മുഴങ്ങുന്നുണ്ട്.

ബങ്കാളത്തിലെ സംരക്ഷണം.

നാലാമത് ഇംഗ്ലണ്ടിനെ സന്ദർശിച്ചു മടങ്ങിയ അന്ന, 1921-ൽ കുൽനയിൽ അതിഭയങ്കരമായ ഒരു ക്ഷാമമുണ്ടായി. അന്ന സാധുത്രാണനത്തിന്ന ഒരു കമ്മററിഏർപ്പെട്ടത്തി. അതു മഹത്തായ പല ജോലിയും നിവ്വഹിച്ചു. 1922-ൽ ഉണ്ടായ വെള്ളപ്പൊക്കക്കാലത്താണ് ഇദ്ദേഹത്തിന്റെ പേരിനുള്ള വശ്യശക്തി പ്രത്യക്ഷപ്പെട്ടത്. ബങ്കാളത്തിൽ മാത്രമല്ല ഇൻഡ്യ ഒട്ടുക്കതന്നെ ആചാര്യറെയുടെ നാമം ഒരു മുദ്രാവാക്യമായി ആരാധിച്ചുതുടങ്ങി. ഘോരമായ മാരിയുടെ ഫലമായിഉയൎന്ന വെള്ളം റെയിൽവേക്കാരുടെ അശ്രദ്ധകൊണ്ടു 2000 ചതുരശ്രമയിൽ സ്ഥലത്തേ നശിപ്പിച്ചു. അനവധി ജീവനാശവും സംഭവിച്ചു.

ഈ ദാരുണവൃത്താന്തം ആചാര്യയുടെ ശ്രവണപുടങ്ങളിൽ പതിഞ്ഞപ്പോൾത്തന്നെ ഡാർജിലിങ്ങ് ദേവന്മാരുടെ മന്ദയാനവൃത്താന്തവും അറിഞ്ഞു. സർ. പി. സി. റെ സാധുത്രാണനത്തിന്ന മുമ്പോട്ടുവന്നു. ഗവൺമെൻറിന്റെ സഹായം കൂടാതെതന്നെ 'സാധുത്രാണനം' എന്ന വിളികേട്ട സവ്വജനങ്ങളും ദത്തശ്രദ്ധരായി സഹായത്തിന്ന വേണ്ട ധനവും ആളും ഇൻഡ്യയുടെ നാനാഭാഗങ്ങളിൽനിന്നും എത്തി. ആചാര്യറെയുടെ അന്നത്തെ ശ്രമത്തെ അഭിനന്ദിച്ചു പല പത്രങ്ങളും വളരെ അഭിനന്ദിച്ചിട്ടുണ്ട്. പ്രഫുല്ലചന്ദ്രറെ സവ്വജനങ്ങളോടും ഇങ്ങിനെ ഒരു സൗഹാൎദ്ദനിലയെ സമ്പാദിച്ചു.

ഇതിനത്യന്തം വിരുദ്ധമായ ഒരു സ്വഭാവം ഇദ്ദേഹത്തിനുണ്ട്. ഗവൺമെൻറിനോടു ചെയ്യുക പല സംഗതികളിലും വെറുപ്പുണ്ട്. ഗവൺമേൻറും സാധുത്രാണനത്തിന്ന ധനശേഖരം ചെയ്തു. പക്ഷെ അതു അനവസരത്തിലായിരുന്നു. വെള്ളപ്പൊക്കംകൊണ്ടുള്ള ഉപദ്രവമെല്ലാം തീൎന്നപ്പോൾ, 20000 രൂപയുക്ക ധാന്യം വിതരണം ചെയ്തു. അതിന്ന ഉദ്യോഗസ്ഥന്മാൎക്ക വേണ്ടിവന്ന ചിലവും അത്രത്തോളം തന്നെ വരും. ഗവൺമെൻറുദ്യോഗസ്ഥന്മാരിൽ ഒരാൾ ഇങ്ങിനെ പറഞ്ഞതായി കേട്ടിട്ടുണ്ട്. "ഗവൺമേൻറു ഒരു ധമ്മച്ചിലവിനുള്ള സ്ഥാപനമല്ല" ഈ വിധനടപടികൊണ്ട് ഗവൺമേൻറിനോടുള്ള ബഹുമാനാദരം തീരെ നശിച്ചു. പക്ഷെ റേയുടെ നേതൃത്വത്തിൽ ഉള്ള വാളൻറിയേഴ്സിന്ന ആ അഭിനന്ദനം സിദ്ധിച്ചു.

മാതൃഭൂമിയ്ക്കുവേണ്ടിയുള്ള സേവനം.

സ്വദേശി എന്ന ശബ്ദം ആചാൎയ്യന്റെ പ്രാണാധികപ്രേമമുള്ള ഒന്നാണ്. എഴുപതു വയസ്സുചെന്ന ആ മാന്യൻ ഇന്നും രാജ്യത്തിന്റെ

നാനാഭാഗങ്ങളിലും അതിശ്രദ്ധയോടെ സ്വദേശിപ്രചരണത്തിനു സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. ദാരിദ്ര്യപീഡിതരായ കൃഷീവലന്മാൎക്കു ചക്ക് ഒരു ഉത്തമ ഉപകരണമാണെന്നു ആചാര്യ എത്രയോ മുമ്പുതന്നെ ഉപദേശിച്ചു. 1922-മുതൽ ഈ സുവിശേഷം നാനാദിഗന്തങ്ങളിലും ആചാൎയ്യ വിതരണം ചെയ്യുന്നുണ്ട്.

ആചാൎയ്യദേവൻെറ അനാഡംബരജീവിതവും ദിഗന്തവിശ്രുതയശസ്സും സൎവ്വജനങ്ങളേയും വശീകരിക്കുന്നു. ഇദ്ദേഹം ഇന്നും പരുപരുത്ത കതർതന്നെയാണു ധരിക്കാറുള്ളത്.

വിദ്യാൎത്ഥികളുടെ ഇടയിൽ ആചാൎയ്യദേവൻ ആരാധ്യമായ ഒരു വിഗ്രഹമാണ്. സഭാമണ്ഡപത്തിൽനിന്നും വാഗ്മിത്വംകൊണ്ട് വികാരത്തെ ഉജ്വലിപ്പിക്കുന്ന പല പ്രാസംഗികന്മാരുമുണ്ടായേക്കാം. എന്നാൽ അവ ചിരസ്ഥായികളായി കാണപ്പെടുന്നില്ല. ആചാര്യറേയുടെ ഓരോ വാക്കും ശ്രോതാക്കളുടെ ഹൃദയാന്തർഭാഗത്തെ സ്പൎശിക്കയും അതു അവിടെ സ്ഥിരപ്രതിഷ്ഠിതമാവുകയും ചെയ്യും.

## ദാരിദ്ര്യവും ബ്രഹ്മചൎയ്യവും.

ബ്രഹ്മചര്യവും ദാരിദ്ര്യവും ഇദ്ദേഹത്തിൻെറ ജീവിതത്തിൽ രണ്ടു മുദ്രകളാണ്. അതിതീഷ്ണമായ ബ്രഹ്മചര്യം അദ്ദേഹം സംരക്ഷിച്ചുപോരുന്നു. ധനത്തെക്കുറിച്ചു റെ ശ്രദ്ധിക്കാറുതന്നെയില്ല. റെയുടെ തറവാട്ടിൽ കാണുന്ന യുവാക്കൾ അദ്ദേഹത്തിൻെറ ശിഷ്യവൎഗ്ഗങ്ങളാണ്. എൻെറ സമ്പത്തും സന്തതിയും ഈ യുവജനങ്ങൾ മാത്രമാണെന്നു പലപ്പോഴും പറയാറുണ്ട്.

ബങ്കാളത്തിലെ ഔഷധനിൎമ്മാണശാലയും വ്യവസായശാലയും റേയുടെ പ്രാണനുതുല്യങ്ങളായ സ്ഥാപനങ്ങളാണ്. ഇന്നു ഈ സ്ഥാപനങ്ങളിൽ അനവധികോടിരൂപ നിക്ഷേപിച്ചിട്ടുണ്ട്. മററുള്ളവൎക്കു ലാഭമാണു വീതിക്കുന്നതെങ്കിൽ അഹൎന്നിശം അതിൽ റെ ജോലിയാണു ചെയ്യുന്നത്. ഒരു പൈപോലും ആചാൎയ്യൻ തൊടുകയില്ല. ജീവിതത്തിനു അത്യാവശ്യമായ ഒരു തുകയല്ലാതെ ശമ്പളമായി അദ്ദേഹം സ്വീകരിച്ചിട്ടില്ല. ബാക്കിയുണ്ടെങ്കിൽ അതു സാധുത്രാണനത്തിനു ഉപയോഗിക്കും. ശിഷ്യന്മാർ ഒത്തൊരുമിച്ചു 16000 രൂപ ശേഖരിച്ചു ഇന്നും ഇദ്ദേഹത്തിൻെറ പേർ ഘോഷിക്കുന്നതിനു ഒരു ജയന്തി നടത്തുന്നു.

ഷേരിനോടുള്ള വെറുപ്പു സുപ്രസിദ്ധമാണ്. പല സ്ഥാനമാനങ്ങളും പല സ്ഥാനങ്ങളിൽനിന്നു ഇദ്ദേഹത്തിനു സിദ്ധിച്ചിട്ടുണ്ട്. അവ ഒന്നുംതന്നെ അദ്ദേഹം സ്വീകരിച്ചിട്ടില്ല. ഏകദേശം അറുന്നൂറുവൾം വരുന്ന ആത്മവൃത്താന്തം ആചാൎയ്യ പ്രസിദ്ധംചെയ്തിട്ടുണ്ട്. അവിടെ ഒരിടത്തുപോലും സ്ഥാനലബ്ധിയെ കാണിച്ചിട്ടില്ല.

ജീവിതക്രമം വളരെ ഒതുങ്ങിയാണ്. സന്യാസം പ്രിയതരമായി സ്വീകരിച്ചിരിക്കുന്നു. ഉദരരോഗം അദ്ദേഹത്തെ ഒഴിയാതെ പിടികൂടിയിരിക്കുന്നു. വ്യായാമപരിശീലനംകൊണ്ടു ആരോഗ്യത്തെ സംരക്ഷിച്ചുപോരുന്നു.

ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ അനൌചിത്യത്തെ എത്ര പറഞ്ഞതുകൊണ്ടും അദ്ദേഹം തൃപ്തിപ്പെടുന്നില്ല. അതുപോലെ ഇന്നത്തെ ബിരുദങ്ങളെക്കുറിച്ചും ആചാൎയ്യക്കു പുച്ഛമാണ്. വ്യാവസായികനിലയുടെ കുറവും നാടിന്റെ ദാരിദ്ര്യവും അദ്ദേഹത്തിനു ഹൃദയശല്യം ഉളവാക്കുന്നു. കാളേജിൽ ചെയ്യുന്ന അമിതവ്യയം പലപ്പോഴും അദ്ദേഹത്തെ കുപിതനാക്കാറുണ്ട്. സ്വാശ്രയശീലത്തെ സൎവ്വദാ ഉപദേശിക്കും. വിദ്യാൎത്ഥികൾ നഗരങ്ങളിൽ ചെയ്യുന്ന അമിതവ്യയവും നാട്ടിൻപുറങ്ങളിലെ കൃഷീവലന്മാരുടെ പട്ടിണിയും അദ്ദേഹത്തിന്റെ മനസ്സിൽനിന്നു വേർപെടാത്ത രണ്ടു വിഷയങ്ങളാണ്. ഒരു പരിഷ്കാരത്തിന്റേയും പ്രായോഗികവശത്തെ അദ്ദേഹം വിസ്മരിക്കാറില്ല.

ഭയജനകമായ ദാരിദ്ര്യവും വൎദ്ധമാനമായ തൊഴിലില്ലായ്മയും അദ്ദേഹം ഹൃദയദാരുണമായി കരുതുന്നു.

സംഗതികളെ അനുക്രമമായി ഓൎമ്മിക്കുന്നതിനുള്ള ശക്തി മറ്റൊരാളിൽ ഇങ്ങിനെ കാണുകയില്ല. ഇത്രവളരെ ഗ്രന്ഥപാരായണം ചെയ്തിട്ടുള്ള ഒരാളെ നമുക്കു കാണ്മാൻ കഴികയില്ല.

മാതൃഭൂമിയോടുള്ള അകൈതവസ്നേഹം സദാ ആചാൎയ്യരെയിൽ ജ്വലിച്ചുകൊണ്ടിരിക്കുന്നു. ലോകസാമാന്യത്തിന്റെ ബഹുമാനാദരങ്ങൾക്കു ഇദ്ദേഹം പാത്രവുമാണ്. ശാസ്ത്രലോകത്തിൽ ഇൻഡ്യയുടെ പേർ സ്വൎണ്ണലിപികളിൽ എഴുതി അതിനെ സംരക്ഷിക്കുന്നതിനുവേണ്ട ആളുകളേയും സൃഷ്ടിച്ചു. ഇന്നു സ്വദേശിപ്രചരണത്തിനു ബദ്ധകങ്കണനായി പുറപ്പെട്ടിരിക്കുന്നു.

"കൊല്ലം അൻപതുകഴിഞ്ഞു. എന്റെ സ്വപ്നം ഇപ്പോൾ ഏതാണ്ടു രൂപീകരിച്ചിരിക്കുന്നു. അതുകൊണ്ടു എനിക്കു കൃതാൎത്ഥതയുണ്ട്

ഒരു നവീനഭാസ്കരൻ ഇൻഡ്യയുടെ നഭോമണ്ഡലത്തിൽ ഉദയം ചെയ്തുകഴിഞ്ഞു. ഭാരതസന്തതികൾ പല ശാസ്ത്രശാഖകളിലും ചംക്രമണം ചെയ്തുതുടങ്ങി. ഭാവിതലമുറകൾ ഇന്നു കൊളുത്തിയ ദീപം പൊലിഞ്ഞുപോകാതെ കാത്തു രക്ഷിക്കുമാറാകട്ടെ."

# തിരുവിതാംകൂറിലെ പള്ളിക്കൂടങ്ങളും പാഠ്യഗ്രന്ഥങ്ങളും.

(പി. ആർ. നീലകണ്ഠൻനായർ)

## II.

വിദ്യാഭ്യാസഡയറക്ടരുടെ ആപ്പീസിലും ചീഫ് ഇൻസ്പെക്ടരുടെ ആപ്പീസിലും കാലത്തും അകാലത്തുമായി ഒട്ടനവധി പുസ്തകങ്ങൾ തിരഞ്ഞെടുപ്പിനായി ചെന്നുചേൻ. എന്നിട്ടും അവയുടെ പരിശോധന എങ്ങിനെ നടത്തണമെന്ന വ്യവസ്ഥ ഒന്നുംതന്നെ ഉണ്ടായില്ല. മുഹൂർത്തം തെററിപ്പോയാൽ അതു ആക്ഷേപമെന്നുകരുതിയോ എന്തോ ഒടുവിൽ തിരഞ്ഞെടുപ്പിനുള്ള അധികാരം രണ്ടു ഇൻസ്പെക്ടരന്മാരിൽ സമപ്പിതമായി. മലയാളപാഠശാലയ്ക്കുള്ളവയെല്ലാം ചീഫ്ഇൻസ്പെക്ടരും ഇംഗ്ലീഷുപാഠശാലയ്ക്കുള്ളവ ഇംഗ്ലീഷ്സ്കൂൾ ഇൻസ്പെക്ടരും തിരഞ്ഞെടുത്തു ഓരോ ലിസ്റ്റ് പരമാധികാരിയായ ഡയറക്ടർ അയക്കണമെന്നു നിശ്ചയിച്ചു.

ഇംഗ്ലീഷ്സ്കൂളിൽ ഏഴുക്ലാസുകളിലേയ്ക്കും മലയാളംസ്കൂളിൽ ഒൻപതുക്ലാസ്സുകളിലേക്കും ഉചിതപുസ്തകങ്ങൾ നിർണ്ണയിക്കുന്നതിനു പെൻഷൻ പററി വിദ്യാഭ്യാസലോകത്തുനിന്നു തിരോധാനം ചെയ്യാൻ കാലുനീട്ടിയിരിക്കുന്ന അനന്തകൃഷ്ണയ്യരും, 101നും 105നും മദ്ധ്യേയുള്ള നിയമനവികലതയിൽ കലുഷനായി അധികാരലോപത്താൽ നിരാശനായ കൃഷ്ണൻനമ്പ്യാരും ആയപ്പോൾ പാഠപുസ്തകങ്ങളുടെ അശുഭയോഗം സംക്രമിച്ചുകഴിഞ്ഞു.

പഠിക്കുന്നകാലത്തല്ലാതെ മലയാളപുസ്തകം കൈകൊണ്ടു തൊട്ടിട്ടില്ലെന്നു സ്വാഭിമാനം പറയാറുള്ള ഒരുവൻ പെൻഷൻ പററുന്നകാലത്താണ് ഇവയെതൊട്ടു കണക്കുതീർക്കേണ്ടിവന്നതു എന്നു പറഞ്ഞാൽത

ന്നെ ഒരു ഇരുപത്തഞ്ചോ മുപ്പതോ കൊല്ലത്തെ പരിചയക്കുറവു പ്രത്യക്ഷ
പ്പെട്ടുമല്ലോ. ഇംഗ്ലീഷ്സ്കൂൾ അദ്ധ്യാപകനായിരുന്ന കാലത്തു് ഏതെങ്കി
ലും ക്ലാസുകളിൽ ഇംഗ്ലീഷ് പഠിപ്പിക്കുവാൻ മിസ്റ്റർ അയ്യർക്കു ധൈര്യം വ
ന്നിട്ടുണ്ടോ? അങ്ങിനെ ഇരിക്കെ ആ ക്ലാസുകളിലെ ഇംഗ്ലീഷുപുസ്തകങ്ങളും
മലയാളപുസ്തകങ്ങളും നിർണ്ണയിച്ചതെങ്ങിനെയാണ്? രണ്ടുഭാഷകളിലും പാ
ണ്ഡിത്യമുള്ള ചിലരെ സേവപിടിച്ച് കാര്യം നിർവഹിച്ചതായിരിക്കാം. ക
മ്മിററിക്കായി സമർപ്പിച്ച ഒട്ടുവളരെ പുസ്തകം വായിച്ച് ഒരു തിരഞ്ഞെടുപ്പു
നടത്താൻ സന്മനസ്സുതോന്നിയവർക്കു കൊടുത്ത പ്രതിഫലമെന്താണ്? ഒ
രേ പുസ്തകം രണ്ടു പ്രസാധകന്മാർക്കവകാശപ്പെടുവാനും ചില പുസ്തകങ്ങ
ളുടെ പുറംകടലാസ് കീറി ഉടമസ്ഥനെ മാററിയതുമെല്ലാം അതാതുപുസ്ത
കങ്ങളെക്കുറിച്ചു നിരൂപിക്കുമ്പോൾ വിശദപ്പെടുത്തിക്കൊള്ളാം.

പാഠപുസ്തകങ്ങൾ നിർണ്ണയിച്ചതു അവയൊന്നും വായിച്ചുനോ
ക്കിയല്ലെന്നും അവയുടെ പ്രസാധകരുടെ പ്രലോഭനചാതുരിയുടെ ന്യൂനാധി
കഭാവത്തെ ആശ്രയിച്ചാണെന്നും ഒരു കിംവദന്തി നാടൊക്കെ പരന്നിട്ടു
ണ്ട്. പകർപ്പവകാശമില്ലാത്ത ഏതാനും ലേഖനം ചേർത്തു പ്രസിദ്ധം
ചെയ്തിരുന്ന ഒരു പുസ്തകം മറെറാരാൾ വ്യാഖ്യാനത്തോടെ മുദ്രണം ചെയ്യിക്കു
ന്നതായി അറിഞ്ഞു സ്വന്തലേഖനം ചേർത്തു കമ്മററിനിർണ്ണയത്തിനുശേഷം
അച്ചടിപ്പിച്ചതായി ഒരു വാർത്തയും പരന്നിട്ടുണ്ട്. അധികൃതസ്ഥാനത്തു
സമർപ്പിച്ച പുസ്തകത്തിൽനിന്നും അതിനുള്ള വ്യത്യാസം അറിവാൻ അധി
കവിഷമമൊന്നുമില്ലല്ലോ. പുതിയസൃഷ്ടികൂടി ഇതിൽ വല്ലതും ചേർന്നിട്ടു
ണ്ടെങ്കിൽ അതു പാഠപുസ്തകമായി സ്വീകരിക്കുന്നതു് ഉചിതമാണോ?
ഇംഗ്ലീഷ്സ്കൂൾ ഇൻസ്പെക്ടരുടെ പേഴ്സനൽ അസിസ്റ്റൻറിനെ പെട്ടെന്നു
ഒരദ്ധ്യാപകനാക്കി മാററിയതു് പാഠപുസ്തകം സംബന്ധിച്ചുള്ള കുഴപ്പം മൂ
ലമെന്നു് മററുള്ളവർക്കു ഊഹിപ്പാൻ ന്യായം കാണുന്നുണ്ട്. വിദ്യാഭ്യാസ
സ്ഥാപനത്തിനു ഇങ്ങിനെയുള്ള കളങ്കം സൃഷ്ടിച്ച് അതിൽനിന്നും ഒഴിഞ്ഞു
കളയാമെന്നു വല്ലവരും ഊഹിക്കുന്നുണ്ടെങ്കിൽ അവർക്കെങ്കിലും ഒരു പാഠം
മായിത്തീരാൻ ഉചിതമായ ഒരു കർമ്മപരിപാടി ഗവൺമെൻറ് അംഗീ
കരിക്കേണ്ടതാണ്.

മലയാളസ്കൂളിലേക്കുള്ള പുസ്തകങ്ങളെല്ലാം നിർണ്ണയിക്കുന്നതിനുള്ള
അധികാരം ചീഫ്ഇൻസ്പെക്ടർ മി: നമ്പിയാരിലാണു നിക്ഷേപിച്ചിരുന്ന
തു്. തൻെറ അധികാരസീമയിൽ പുസ്തകങ്ങളുടെ എണ്ണം പരിമിതമെ
ന്നു പലപ്പോഴും നമ്പിയാർ വിലപിക്കുന്നുണ്ടായിരുന്നു. അദ്ദേഹത്തിൻെറ
അധികാരാതിർത്തിയിൽ വരുന്ന ഓരോന്നും ഈ ദോഷത്തോടുകൂടിയതെ
ന്നു ഒരു പല്ലവിയായി മി: നമ്പിയാർ മുമ്പേതന്നെ പാടാറുണ്ട്. മി: ചെ

റിയാൻെറ ആക്ടിങ്ങ്ലാവണ്ക്കാരെ സ്ഥിരമായി അവരോധിക്കാനില്ലാതെ അന്തേവാസികളേപ്പോലും ഒരു വാധ്യാരാക്കുവാൻ ജീവിതാവധി സാധിക്കുകയില്ലെന്നു പലപ്പോഴും പറയാറുണ്ട്. സ്ഥലംമാററം, പ്രമോഷൻ, ആക്ടിങ്ങ്ലാവണം എന്നീപ്രാൎത്ഥനകളോടെ വന്നുചേരുന്ന ബഹുസഹസ്രം പാവങ്ങളെ സഭ്യേതരവാഗ്വിഷംകൊണ്ടു പൂജിച്ചും, വിദ്യാഭ്യാസബന്ധിച്ച റവ്ഫണ്ടു് ഏറ്റെപ്പെട്ടത്തി വിജയപതാക നാട്ടാമെന്നു മോഹിച്ചും ഇരിക്കുമ്പോഴാണ് പാഠപുസ്തകനിൎണ്ണയത്തിന്നു നൂതനപരിപാടിയിൽ മി: നമ്പിയാർ നിയുക്തനായി.

വിദ്യാഭ്യാസകാലംമുതൽ അധ്യാപകവൃത്തി കഴിയുന്നതുവരെ ചില സാഹസകൃത്യങ്ങളിൽ ഏറ്റെപ്പെട്ടു കുപ്രസിദ്ധി നേടിയിട്ടുള്ളതല്ലാതെ ഗ്രന്ഥനിൎമ്മാണത്തിലൊ മററുകലകളിലൊ സമയവ്യയം ചെയ്തതായി ആൎക്കും അറിവില്ല. ഇൻസ്പെക്ടർ ബുക്കുകമ്മററിഅംഗവുമായപ്പോഴുണ്ടായ 'പുരോഗതിക്കു' 'കണക്കി'ല്ല. പാഠപുസ്തകനിൎണ്ണയത്തിൽ പൂൎണ്ണാധികാരം കിട്ടിയപ്പോഴാം ഒരു 'നവപദ്യമാലിക' അവതരിച്ചു. നമ്പിയാർ എന്ന പദത്തിൻെറ പൎയ്യായം മാത്രമേ 'നവ' ശബ്ദത്തിനു വിവക്ഷയുള്ളു എന്നു തോന്നിപ്പോകുന്നു. അല്ലാതെ ഒരു നവീനഭാവവും ആ പുസ്തകത്തിനു തെളിഞ്ഞു കാണുന്നില്ല.

ലോകത്തിലെങ്ങും ജീവിച്ചിട്ടില്ലാത്ത ഒരു ആൾ എഴുതിയ പുസ്തകവും, സ്ഥാപിച്ചിട്ടില്ലാത്ത ഒരു കമ്പനിയും കൊണ്ടു നരകത്തിലേക്കു പുറപ്പെട്ട ഒരു മാന്യൻ ലോകത്തിൽ വേണ്ട വിക്രിയകളെല്ലാം 'രവീന്ദ്രഅൻഡ്‌കൊ' നടത്തിക്കൊള്ളുമെന്നു പറവാൻ തദധിപനോടുകൂടി മി: നമ്പിയാരുടെ വസതിയിൽ എത്തിയിരുന്നു. മദ്രാസിനോളം യാത്രചെയ്തു പല കഷ്ടനഷ്ടങ്ങളും അനുഭവിച്ചു് മുദ്രണശാലക്കാരെ സംബന്ധിച്ചുള്ള വരാന്വേഷണവുംനടത്തി കാൎയ്യം മംഗളമാക്കിയ ഇംഗ്ലീഷ്സ്കൂൾഇൻസ്പെക്ടർ കൃതാൎത്ഥനെങ്കിൽ ആർനാൾഡ് കമ്പനിക്കാരെക്കൊണ്ടും രവീന്ദ്രകമ്പനിക്കാരെക്കൊണ്ടും വീട്ടിലിരുന്നു കാൎയ്യം നിൎവ്വഹിക്കാമെന്നു മി: നമ്പിയാരും ഉറച്ചു.

മലയാളപുസ്തകങ്ങളെ വായിച്ചു് ഗുണദോഷം നിൎണ്ണയിക്കുന്നതിനു വേണ്ട സമയവും പാണ്ഡിത്യവും മി: നമ്പിയാൎക്കില്ലെങ്കിലും അദ്ദേഹത്തിൻെറ വലംകയ്യായി ഒന്നിലെന്നല്ല പലതിലും സഹായിക്കുന്ന ഒരു മാന്യദേഹം അവിടെ സ്വാധീനമായിട്ടുണ്ടു്. ഒരു ഭാഷാഭിമാനി, ഇംഗ്ലീഷു് മലയാളം എന്നീ സാഹിത്യങ്ങളിൽ പ്രത്യേകവിരുതു സമ്പാദിച്ചിട്ടുള്ള മാന്യൻ എന്നെല്ലാമാണെങ്കിലും ജീവിതവ്യഗ്രതകൊണ്ടും തന്ത്രീബാധകൊണ്ടും അദ്ദേഹം സാഹിത്യവിഷയത്തിൽ ഏതാണ്ടു കൎമ്മവിമുഖനായി കഴിഞ്ഞുകൂട്ടു

ന്നു. അതിനാൽ പുസ്തകവായന, തിരഞ്ഞെടുപ്പ്, ഗ്രന്ഥമെഴുത്ത് എന്നിവ നാനാവിധശാഖകളിലായി പ്രവഹിച്ചു. മലയാളംസ്കൂളുകളിലെ പാഠപുസ്തകവും നിർണ്ണയിക്കപ്പെട്ടു.

രണ്ടുലിസ്ററും ഡയറക്ടരുടെ കൈയ്യിൽ കിട്ടി. എന്താണു ചെയ്യേണ്ടതെന്ന് ആ സാധുവിനു പരിഭ്രമവും വന്നു. ഗവൺമെൻറുമായി എന്തോ ചില ആലോചനകൾ നടത്തി. ഉദ്യമം പരാജയപ്പെട്ടു എന്നാണു കേൾവി.

പാഠപുസ്തകങ്ങളുടെ തിരഞ്ഞെടുപ്പുരീതിയിൽ പലവിധ ആക്ഷേപങ്ങളും വന്നുപോയിട്ടുണ്ട്. എന്നാൽ ആ പുസ്തകങ്ങൾ ക്ലാസ്സിന് എത്രത്തോളം ഉചിതങ്ങളാണ് എന്നു ക്രമേണ പരിശോധിക്കാം. പാഠപുസ്തകങ്ങളാകുവാൻ സമർപ്പിച്ചിട്ടുള്ള പുസ്തകങ്ങളുടെ ലിസ്ററു പ്രസിദ്ധം ചെയ്തു കാണ്മാൻ പ്രാർത്ഥിക്കുന്നു. അപ്പോൾ മററുചില വിക്രിയകൾകൂടി കണ്ടെത്തുവാൻ സാധിക്കുമെന്നാണു തോന്നുന്നത്.



# ഹാംലററ്.

(ഷേക്സ്പിയറുടെ നാടകകഥയിൽനിന്നും ഗദ്യസംഗ്രഹം.)

## III.

(ആർ. ഈശ്വരപിള്ള ബി. എ.)

ഹാംലററ് തൻെറ വാളൂരി മറയുടെ ഉള്ളിലേക്ക് ഒരു കുത്തുകുത്തി. 'അയ്യോ! ഇതാ എന്നെകൊന്നേ!' എന്നു വീണ്ടും ആ നിലവിളികേട്ടു.

രാജ്ഞി:— നീ എന്താ ചെയ്തതു്?

ഹാം:— അതു രാജാവാണൊ, ഞാൻ അറിഞ്ഞില്ലാ.

രാ:— എന്തു സാഹസമായ ദുഷ്പ്രവൃത്തിയാണിതു്.

ഹാം:— ദുഷ്പ്രവൃത്തിതന്നെ. ഒരു രാജാവിനെ വധിക്കുകയും അദ്ദേഹത്തിൻെറ സോദരനെ വരിക്കുകയും ചെയ്യുന്നതുപോലെയുള്ള ഒരു ദുഷ്കൃത്യം!

രാ:— രാജാവിനെ വധിക്കുകയൊ!

ഹാം:— അതെ.

ഹാംലററ് പിന്നെയും തൻെറ മാതാവിനോട്ട അവളുടെ പ്രവൃത്തിയുടെ അനൗചിത്യത്തെപ്പററി സംസാരിച്ചു. മാതാപിതാക്കന്മാരുടെ തെററുകളെപ്പററി അവരുടെ സന്താനങ്ങൾ ദാക്ഷിണ്യഭാവത്തിൽ വിചാരിക്കേണ്ടതാണെങ്കിലും ഗൌരവമേറിയ കുററങ്ങളെ സംബന്ധിച്ചു തൻെറ പുത്രനും അല്പം പാരുഷ്യത്തോട്ടകൂടെ മാതാവിനോട്ട സംസാരിക്കുന്നതിന് അവകാശമുണ്ട്. എന്നാൽ ഇങ്ങിനെയുള്ള പാരുഷ്യം മാതാവിനെ ദുർമ്മാർഗ്ഗത്തിൽനിന്നും തിരിക്കുന്നതിന് ഉപയുക്തമായിരിക്കേണ്ടതാണ്. ഇപ്പോൾ ഈ സദ്വൃത്തനായ രാജകുമാരൻ രാജ്ഞിയുടെ കുററത്തിൻെറ ഗൌരവത്തെക്കുറിച്ചു കഠിനമായി ശാസിച്ചു രാജ്ഞിയുടെ മനസ്സിനെ ചലിപ്പിക്കുത്തക്കവണ്ണം സംസാരിച്ചു. രാജ്ഞിയാകട്ടെ പരേതനായ തൻെറ പിതാവിനെ ഇത്രക്ഷണം വിസ്മരിച്ച് അദ്ദേഹത്തിൻെറ സഹോദരനും ഘാതകനെന്നു സംശയിക്കപ്പെട്ടിരുന്നവനും ആയ ഒരാളെ വിവാഹം ചെയ്തതു് ഒരു വലിയ അപരാധമല്ലെ? അവരുടെ ആദ്യത്തെ ഭർത്താവിനോട്ട ചെയ്തിട്ടുള്ള സത്യത്തെ വിസ്മരിച്ച് ഇപ്രകാരം ചെയ്തതു സ്ത്രീകളുടെ സത്യത്തിൽ അവിശ്വാസം ജനിപ്പിക്കുകയും അവരുടെ ചാരിത്രം കേവലം നാട്യം മാത്രമാണെന്നു ബോദ്ധ്യപ്പെടുത്തുകയും വിവാഹബന്ധം കേവലം ചൂതുകളിക്കാരുടെ പ്രതിജ്ഞക്കു തുല്യമാക്കുകയും ദൈവവിശ്വാസംതന്നെ അർത്ഥമില്ലാത്ത ഒരു നാട്യമാണെന്നു വരുത്തിതീക്കുകയും ചെയ്തിരിക്കുന്നു. അവർ ചെയ്ത പ്രവൃത്തിയിൽ ആകാശംകൂടി ലജ്ജിക്കുകയും ഭൂമി വെറുക്കുകയും ചെയ്യുന്നു. ഇത്രയും പറഞ്ഞു് അയാൾ രണ്ടു ഛായാപടങ്ങൾ എടുത്തു മുമ്പിൽ വച്ചു. ഇവയിൽ ഒന്ന് അവളുടെ ആദ്യഭർത്താവായ പരേതനായ രാജാവിൻേറയും മറേറതു ദ്വിതീയഭർത്താവായ ഇപ്പോഴത്തെ രാജാവിൻേറതുമായിരുന്നു. ഇവർതമ്മിലുള്ള വ്യത്യാസം നോക്കാൻ അദ്ദേഹം രാജ്ഞിയോടാവശ്യപ്പെട്ടു. തൻെറ പിതാവിൻെറ മുഖഭാവത്തിൽ എത്ര ഗാംഭീര്യം പ്രകാശിച്ചിരുന്നു! അദ്ദേഹം ഒരീശ്വരനെപ്പോലെതന്നെയിരുന്നു. സൂര്യൻെറ അളകങ്ങളും, ജൂപിററരെപ്പോലെയുള്ള ഫാലപ്രദേശവും മാഴ്സിനെപ്പോലെയുള്ള ദൃഷ്ടികളും പർവ്വതത്തിൽ തൽക്ഷണം വന്നിറങ്ങിയ അഭ്രഗാമിയായ മെർക്കുറിയെപ്പോലെയുള്ള നിലയും അദ്ദേഹത്തിനുണ്ടായിരുന്നു. ഇദ്ദേഹമായിരുന്നു അവരുടെ ആദ്യഭർത്താവ്. പിന്നീട് അദ്ദേഹത്തിനു പകരമായി ലഭിച്ച ഭർത്താവിൻെറ പടം കാണിച്ചു. അയാൾ ഒരു *വൃക്ഷവ്യാധി (Blight) പോലെ കാണപ്പെട്ടു. എന്തുകൊണ്ടെന്നാൽ ആരോഗ്യദൃഢഗാത്രനായ തൻെറ ജേഷ്ഠസഹോദരനെ അയാൾ നശിപ്പിച്ചു. ഇതുകേട്ട രാജ്ഞി അത്യന്തം ലജ്ജിതയായി. എന്തുകൊണ്ടെന്നാൽ അയാൾ അവളുടെ ദൃഷ്ടികളെ അവളുടെ ഉള്ളിലേക്കുതന്നെ പ്രവേശിപ്പിച്ച് അവളുടെ സ്വഭാവ

* വൃക്ഷങ്ങൾക്കും ചെടികൾക്കും ബാധിക്കുന്ന ഒരു രോഗം

ത്തിൻെറ വൈരൂപ്യത്തെയും ദൗഷ്ട്യത്തെയും അവൾക്കുതന്നെ മനസ്സിലാക്കികൊടുത്തു. പിന്നെയും ആഭ്യഭർത്താവിനെ വധിച്ച് അദ്ദേഹത്തിൻെറ കിരീടം തസ്കരനെപ്പോലെ കൈക്കലാക്കിയ ഒരു മനുഷ്യൻെറ സഹധൎമ്മിണിയായിട്ട് ഒന്നിച്ചു താമസിക്കുന്നതു് എത്ര നികൃഷ്ടമാണെന്ന് അയാൾ അവളോട്ട് ചോദിച്ചു. ഇങ്ങിനെ പറഞ്ഞ ക്ഷണത്തിൽ താൻ ജീവിച്ചിരുന്നപ്പോഴത്തെ വേഷത്തിലും കുറച്ചുദിവസംമുമ്പ് ഹാംലെററ് തന്നെ കണ്ടമാതിരിയിലും രാജാവിൻെറ പ്രേതം മുറിയിൽ പ്രവേശിച്ചു. ഹാംലെററ് അത്യന്തം ഭയാകുലനായി അതിന് എന്താണു വേണ്ടതെന്നു ചോദിച്ചു. താൻ ചെയ്യാമെന്നു പറഞ്ഞിരുന്നതും ഇപ്പോൾ മറന്നുപോയതുമായ പ്രതീകാരത്തെപ്പററി ഹാംലെററിനെ ഓൎമ്മപ്പെടുത്തുന്നതിനായിട്ടാണു താൻ വന്നതെന്നും തൻെറ മാതാവിനോടു ശാന്തമായി സംസാരിക്കണമെന്നും അല്ലെങ്കിൽ ഭയവും വ്യസനവുംകൊണ്ട് അവൾ മരിച്ചുപോകുമെന്നും പ്രേതം ഉത്തരം പറഞ്ഞു. ഉടനെ അതു തിരോധാനം ചെയ്തു. ഹാംലെററല്ലാതെ വേറെ ആരും അതിനെ കണ്ടതുമില്ല. അതു് നിന്ന സ്ഥലത്തു ഹാംലെററു ചൂണ്ടിക്കാണിക്കുകയും അതിനെ വൎണ്ണിക്കുകയും ചെയ്തിട്ടും അയാൾ ആകാശത്തിനോടു സംസാരിക്കുകയാണെന്നു വിചാരിച്ചു ഭയപ്പെട്ടതല്ലാതെ മാതാവിന് അതിനെ കാണ്മാൻ സാധിച്ചില്ല. ഇതു രാജകുമാരൻെറ ചിത്തഭ്രമത്തിൻെറ ഫലമാണെന്ന് അവൾ വിചാരിച്ചു. എന്നാൽ തൻെറ പിതാവിൻെറ പ്രേതത്തെ പ്രത്യക്ഷമാക്കാൻ ഇടയാക്കിയതു് അവളുടെ അപരാധമല്ല തൻെറ ഭ്രാന്താണെന്നു വിചാരിച്ചു ദുഷ്ടയായ അവളുടെ മനസ്സിനെ സമാധാനപ്പെടുത്തരുതെന്ന് അയാൾ പിന്നെയും മാതാവിനോട് അപേക്ഷിച്ചു. താൻ ഭ്രാന്തനാണൊ എന്നു പരീക്ഷിക്കുന്നതിനായിട്ടു തൻെറ നാഡിപിടിച്ചുനോക്കി അതു ശരിയായിട്ടാണു സ്പന്ദിക്കുന്നതെന്നു മനസ്സിലാക്കാൻ അവളോടപേക്ഷിച്ചു. അനന്തരം താൻ ചെയ്തകുററങ്ങളെ ഒക്കെയും ദൈവസമക്ഷം സമ്മതിച്ചു മേലിൽ ഈ രാജാവിൻെറകൂടെ സഹവാസം ചെയ്കയൊ ഭാൎയ്യയായിരിക്കുകയൊ ചെയ്യരുതെന്ന് അദ്ദേഹം ബാഷ്പധാരയോടുകൂടി അവളോടപേക്ഷിച്ചു. അവൾ തൻെറ പിതാവിൻെറ സ്മരണയെ ആദരിച്ചു തൻെറ മാതാവാണെന്നുതന്നെ ബോദ്ധ്യപ്പെടുത്തുമ്പോൾ അയാൾ ഒരു പുത്രനെപ്പോലെ അവളുടെ അനുഗ്രഹം അൎത്ഥിക്കുന്നതാണ് എന്നും ഹാംലെററു മാതാവിനെ അറിയിച്ചു. അവൾ അയാളുടെ ഉപദേശാനുസരണം പ്രവൎത്തിക്കാമെന്നു സമ്മതിച്ചതു നിമിത്തം ഈ കൂടിക്കാഴ്ച അവസാനിച്ചു.

അനന്തരം താൻ അവിവേകം നിമിത്തം ആരെയാണു വധിച്ചതെന്ന് ആലോചിക്കുന്നതിനു ഹാംലെററിനു ഇപ്പോൾ സൗകൎയ്യംലഭിച്ചു. താൻ വധിച്ച ആൾ തൻെറ പ്രാണപ്രേയസിയായ ഒഫീലിയായുടെ പിതാവു പൊ

ളോണിയസ്സാണെന്നു കണ്ടപ്പോൾ അയാൾ മൃതശരീരത്തെ എടുത്തു മാററി. ഇപ്പോൾ അയാളുടെ മനസ്സ് അല്പം ശാന്തമായിരുന്നതുകൊണ്ടു താൻ ചെയ്തപ്രവൃത്തിയെപ്പററി അയാൾ വളരെ പശ്ചാത്തപിച്ചു.

നിർഭാഗ്യവശാൽ സംഭവിച്ച പൊളോണിയസ്സിൻെറ മരണം ഹാംലററിനെ രാജ്യത്തിന് വെളിയിൽ അയക്കുന്നതിന് രാജാവിന് ഒരു കാരണമായിത്തീൎന്നു. ഹാംലററ് ഇനിയും നാശത്തിനു കാരണമായേക്കുമെന്നു രാജാവ് ഭയന്ന് അയാളെ മനഃപൂൎവ്വം വധിക്കുമായിരുന്നു. എന്നാൽ പ്രജകൾക്കു ഹാംലററിനോടു സ്നേഹമുണ്ടായിരുന്നതിനാൽ അദ്ദേഹം അപ്രകാരം ചെയ്യാൻ ശങ്കിച്ചു. അതിനുംപുറമെ എത്രതന്നെ ദുഷ്ടബുദ്ധിയായിരുന്നിട്ടും രാജ്ഞിക്കു തൻെറ പുത്രനായ രാജകുമാരനെക്കുറിച്ച് അതിയായ വാത്സല്യമുണ്ടായിരുന്നു. തന്നിമിത്തം തന്ത്രജ്ഞനായ രാജാവു പൊളോണിയസ്സിൻെറ വധത്തിന് ഉത്തരവാദിയാക്കാതിരിക്കുന്നതിനും ഹാംലററിൻെറ രക്ഷക്കായിട്ടെന്ന നാട്യത്തിലും രാജകുമാരനെ ഇംഗ്ലണ്ടിലേക്കുപോകുന്ന ഒരു കപ്പലിൽകയററി രണ്ടു സേവകന്മാരുടെ മേൽനോട്ടത്തിൽ യാത്രയയച്ചു. അക്കാലത്തു ഡെൻമാൎക്കിനു കപ്പം കൊടുത്തുവന്ന ഇംഗ്ലീഷ്‌രാജാവിന് ഇവരുടെപക്കൽ സന്ദേശങ്ങളും കൊടുത്തയച്ചിരുന്നു. ഈ സന്ദേശത്തിൽ കാണിച്ചിരുന്ന പ്രത്യേകകാരണങ്ങളാൽ ഇംഗ്ലണ്ടിൽ എത്തിയ ഉടനെ ഹാംലററിനെ വധിക്കണമെന്നുംകൂടി ആവശ്യപ്പെട്ടിരുന്നു. എന്നാൽ ഹാംലററ് ഇതിൽ എന്തോ ചതിവുണ്ടെന്നു മനസ്സിലാക്കി രാത്രിയിൽ ഗൂഢമായി എഴുത്തുകളെ കൈക്കലാക്കി അവയിൽനിന്നും തൻെറ പേരിനെ മാച്ചുകളഞ്ഞു. അതിനുപകരം തൻെറ സൂക്ഷിപ്പുകാരായ രാജസേവകന്മാരെ വധിക്കണമെന്നു തിരുത്തിച്ചേൎത്ത് എഴുത്തുകൾ പഴയപടി മുദ്രവച്ചു യഥാസ്ഥാനത്തിൽതന്നെ വീണ്ടും നിക്ഷേപിച്ചു. പോകുന്നവഴിക്ക് ഈ കപ്പൽ കടൽക്കള്ളന്മാരാൽ ആക്രമിക്കപ്പെടുകയും കപ്പൽക്കാർ തമ്മിൽ ഒരു കലഹം ഉണ്ടാവുകയും ചെയ്തു. ഈ കലഹത്തിനിടക്ക് ഹാംലററ് തൻെറ ധൈൎയ്യം കാണിക്കുന്നതിനായിട്ടു ഖഡ്ഗപാണിയായി ശത്രുക്കളുടെ കപ്പലിൽ കയറി. ഈ സന്ദൎഭത്തിൽ തൻെറ കപ്പൽ ഭീരുത്വത്തോടെ ഒഴിഞ്ഞുമാറി. സേവകന്മാർ രണ്ടുപേരും ഹാംലററ് 'എങ്ങിനെയെങ്കിലും തുലയട്ടെ' എന്നുവെച്ചു കപ്പൽ ഓടിച്ച് ഒരുവിധത്തിൽ ഇംഗ്ലണ്ടിൽ എത്തി. തങ്ങൾക്കുതന്നെ നാശഹേതുകമായ വിധത്തിൽ വാചകം മാററപ്പെട്ട എഴുത്തുകളെ രാജാവിനു കൊടുത്തു.

(തുടരും

# മൃഗാവലോകനം.

(സുകുമാരൻ ബി. എ.)

## 1. വെൺകരടി. (Polar bear.)

ഐസും മഞ്ഞിൻകട്ടിയുംകൊണ്ടു നിറഞ്ഞുകിടക്കുന്ന ഉത്തരധ്രുവത്തിലാണു വെൺകരടി നിവസിക്കുന്നതു്. കുളിപ്പാനും നീന്തിക്കളിപ്പാനും കുളുത്ത വെള്ളമില്ലെങ്കിൽ വെൺകരടിക്കു ഒരു സുഖവുമുണ്ടാകയില്ല. ഇവനെ കരയിലെ ജീവി എന്നു പറയുന്നതിനേക്കാൾ കടലിലെ ജീവി എന്നു പറയുന്നതായിരിക്കും ശരി. ഇവൻെറ സാക്ഷാൽ പാൎപ്പിടമായ ഉത്തരധ്രുവത്തിൽ, ഐസ്കൊണ്ടു മൂടിയ സമുദ്രത്തിലൊ അല്ല ഐസിന്മേൽക്കൂടി ചുററിനടന്നൊ ഇവൻ ഇവൻെറ ജീവകാലം മുഴുവൻ കഴിക്കുന്നു. ചിലപ്പോൾ ഇവനെ കരയിൽനിന്ന് അനേകനാഴികദൂരെ കിടക്കുന്ന സമുദ്രത്തിൽക്കൂടെ നീന്തുന്നതു കാണും. ചിലപ്പോൾ ഒരു മഞ്ഞിൻകട്ടിയിന്മേൽ കേറിനിന്ന് ഇവൻ എങ്ങെന്നില്ലാതെ ഒഴുകിപ്പോകുന്നുണ്ടാകും.

എന്നും ഐസും മഞ്ഞിൻകട്ടിയുംകൊണ്ടു നിറഞ്ഞതും ജന്തുനിവാസഹിതമല്ലാത്തതും ആയ ഈ ശൂന്യമായ ഉത്തരധ്രുവത്തിൽ ഇവൻ എന്തുതിന്നിട്ടാണു് ഉപജീവനം കഴിക്കുന്നതെന്നു നിങ്ങൾ ആശ്ചൎയ്യപ്പെട്ടുന്നുണ്ടായിരിക്കും. എല്ലാ കരടികളും ഇടക്കിടെ മാംസം തിന്നാൻ ഇഷ്ടപ്പെടുന്നവരാണെങ്കിലും, മാംസഭുക്കുകൾ എന്നു വിളിക്കപ്പെടുന്നവരാണെങ്കിലും ഭക്ഷിക്കുന്നതു കിഴങ്ങ്, പഴം, ഫലം മുതലായ സസ്യസാധനങ്ങളെയാണു്. എന്നാൽ വെൺകരടി ഭക്ഷണാൎത്ഥം മററുജന്തുക്കളെ നായാട്ടു ചെയ്തു കൊല്ലുന്ന ഒരു സാക്ഷാൽ മാംസഭുക്കുതന്നെയാകുന്നു.

വെൺകരടി മത്സ്യങ്ങളെ പിടിക്കുകയും തരമുണ്ടെങ്കിൽ കടൽചെടികൾ (Sea weed) തിന്നുകയും ചെയ്യും. എന്നാൽ അവൻെറ പ്രധാനാഹാരം ഉത്തരധ്രുവത്തിലെ കടൽപൂച്ചയാണു്. (Seal) കടൽപൂച്ചയെ പിടിക്കുവാൻ അവൻ വലിയ സാമൎത്ഥ്യം കാണിക്കാറുണ്ടു്. കടൽപൂച്ച നിവസിക്കുന്ന ഒരു മടകണ്ടാൽ, അതു ശ്വാസം കഴിപ്പാൻവേണ്ടി എപ്പോഴെങ്കിലും ഒരിക്കൽവെളിക്കുവരാതെ ഇരിക്കയില്ലെന്ന ഉറപ്പിന്മേൽ, വെൺകരടി അവയവങ്ങൾ പാട്ടുള്ളടത്തോളം പരത്തി ഐസിന്മേൽ കുമ്പിട്ടുകിടന്ന് എത്രയെങ്കിലും നേരം കാത്തുനില്ക്കും. കടൽപൂച്ച തൻെറ വെള്ളം നിറഞ്ഞ മടയിൽനിന്നു ശ്വസിപ്പാൻവേണ്ടി തല പുറ

ന്നാക്കുമ്പോൾ കരടി ഒരു നിമിഷംകൊണ്ടു കോരിയെടുത്തു് ആ സാധുജന്തുവെ ഐസിന്മേൽ ഇട്ടു കൊല്ലുന്നു.

ഐസിന്മേൽ കിടന്നു സുഖമായി വിശ്രമിക്കുന്ന കടൽമല്ലനേയും (Walrus) അറിയാതെ അടുത്തുചെന്നു, കടൽമല്ലൻ രക്ഷക്കായി കടലിൽ ചാടാൻ ഒരുമ്പെട്ടംമുമ്പേതന്നെ, അതിന്റെ തലയ്ക്കു് ഭയങ്കരമായ ഒരു അടി അടിച്ചു അതിനെ കൊല്ലും.

ഈ വിധത്തിൽ താൻ അറിയാതെ ഒരു വലിയ കരടിവന്നു തന്നെ കൊല്ലണമെങ്കിൽ കടൽമല്ലൻ ഒരു ബുദ്ധിയില്ലാത്ത പടയാളിയെന്നു് നിങ്ങൾ ഒരുപക്ഷെ വിചാരിക്കുമായിരിക്കും. കടൽമല്ലൻ കരടിവരുന്നതു നിശ്ചയമായിട്ടും കാണുകയൊ കേൾക്കുകയൊ വേണ്ടെ? എന്നാൽ വാസ്തവം അങ്ങിനെയല്ല. കരടി വരുന്നതു് കാണാനൊ കേൾക്കാനൊ വളരെ പ്രയാസമാണു്. ഐസിന്മേലും മഞ്ഞിൻകട്ടിയിന്മേലുംകൂടി പലായനം ചെയ്യുന്ന വെൺകരടിയുടെ മഞ്ഞനിറമായ പാഞ്ഞ വെള്ളരോമം അവനെ അദൃശ്യനാക്കുന്നുണ്ടു്. അതിന്റെ കാലിന്റെ ഉള്ളനടികളിൽകൂടി രോമമുണ്ടായിരിക്കകൊണ്ടു് അവൻ നടക്കുമ്പോൾ യാതൊരു ശബ്ദവും പുറപ്പെടുകയില്ല.

ഉത്തരധ്രുവത്തിൽകൂടെ യാത്രചെയ്യുന്നവർ പെട്ടെന്നു തങ്ങളുടെ ഇടയിൽ പ്രത്യക്ഷമാകുന്ന വെൺകരടിയെ കണ്ടിട്ടു ഞെട്ടിപ്പോകാറുണ്ടു്. ഒരു നിമിഷംകൊണ്ടു തോക്കെടുത്തു വെടിവെച്ചിട്ടില്ലെങ്കിൽ തലക്കു കൊട്ടക്കുന്ന ഒരൊററ അടികൊണ്ടു ഒരാളെ തള്ളിയിടുകയൊ, നായ്ക്കളിൽ ഒന്നിനെ പിടിച്ചുകൊണ്ടുപോകയൊ ചെയ്യും.

വെൺകരടിയെ കാണുന്നതു് ഒററ ഒററ ആയിട്ടാണു്. ഏകാകിയായി ചുററിനടക്കാനാണു് അവനു വളരെ പ്രതിപത്തി കാണുന്നതു്. രണ്ടുമൂന്നെണ്ണത്തെ ഒന്നിച്ചുകാണുന്നുണ്ടെങ്കിൽ അതു് ഒരു തള്ളയും രണ്ടു കുട്ടികളും ആണെന്നു മനസ്സിലാക്കാം. കുട്ടികൾ വളരെ വലിപ്പം വെക്കുന്നതുവരെ തള്ളയെ ഒന്നിച്ചുതന്നെ നടക്കും.

കുട്ടികളെ പുറമെയുള്ള ദുസ്സഹമായ തണുപ്പിൽകൂടെ വിട്ടയക്കാൻ കാലമാകുന്നതുവരെ, ഹിമക്കട്ടിയിൽ മാന്തി ഉണ്ടാക്കുന്ന ഒരു മടയിൽ തള്ള ഇട്ടുവെക്കും. ഉത്തരധ്രുവത്തിലെ ദുസ്സഹമായ ഹേമന്തകാലത്തു്, മഞ്ഞിൻമഴയും ആലിപ്പഴവും അടിപിടികൂട്ടംവണ്ണം ചൊരിഞ്ഞു കൂത്താടുന്ന ഭയങ്കര കുളിർകാലത്തുകൂടി, മേല്പറഞ്ഞ മഞ്ഞിൻമടയിൽ തള്ളയും മക്കളും വേണ്ടുന്നത്ര ചൂടു് അനുഭവിച്ചു കാലം കഴിക്കുന്നു.

ഏറ്റവും ശീതമുള്ള രാജ്യത്തിൽ നിവസിക്കുന്ന ജന്തുക്കളാണെങ്കിലുംകൂടി ലണ്ടൻ പട്ടണത്തിലെ മൃഗശാലയിൽ കൊണ്ടുവന്നിട്ടുള്ളവററകൾ യാതൊരു അസുഖമൊ അതൃപ്തിയൊ കാണുന്നില്ല. ഹേമന്തകാലത്ത് ഇവററ സ്തോഭമില്ലാത്ത നിദ്രാലുക്കളാണെങ്കിലും ഉഷ്ണകാലത്തു ഇവററ വളരെ സുഖിക്കുന്നുണ്ടെന്നു തോന്നും.

## 2. സിംഹം. (Lion.)

സിംഹത്തിന് മൃഗേന്ദ്രൻ എന്നു ഒരു പേരുണ്ട്. ഒരു സമയം മാംസഭക്ഷകന്മാരിൽവെച്ച് ഏററവും ധീരൻ അവനല്ലെന്നു വന്നേക്കാമെങ്കിലും അവൻ കാഴ്ചക്കു നല്ല ശക്തിയുള്ള ഒരു ജന്തുവാണ്. അവൻെറ വലിയ തലയും നീണ്ട ഗളരോമവും, ഭയങ്കരഗർജ്ജനവും അവനെ യഥാർത്ഥത്തിൽ മൃഗരാജനാക്കുന്നുണ്ട്.

തല വളരെ വലുതാണെങ്കിലും സിംഹത്തിനു തൻെറ വലിപ്പത്തിന്നനുസരിച്ച നീണ്ട കാലുകൾ ഇല്ല. നീണ്ട വാലിൻെറ അററത്ത് ഒരു പിടി നീണ്ട കറുത്ത രോമവുമുണ്ട്. സാധാരണ സഞ്ചരിക്കുന്നതു് ഒരു ഗൌരവമായ നടത്തത്തിലാണ്. എന്നാൽ വേഗതയോടെ പായുവാനും അവനു സാധിക്കും. ഒരു ക്രുദ്ധനായ സിംഹത്തെ കാട്ടിൽ കണ്ടുമുട്ടിയാൽ ആപത്തൊഴിപ്പാനുള്ള ഒരേ ഒരു മാർഗ്ഗം അടുത്തുകാണുന്ന വൃക്ഷത്തിൽ പാഞ്ഞുകേറുകയാണ്. എന്തുകൊണ്ടെന്നാൽ സിംഹത്തിന് വളരെ നീളത്തിലും ഉയരത്തിലും ചാടാമെങ്കിലും മരത്തിന്മേൽ കേറുവാൻ സാധിക്കയില്ല.

സ്വഭാവംകൊണ്ടു നോക്കിയാൽ സിംഹം ഒരു ഉത്സാഹശീലനല്ല. വിശപ്പു മൂത്താലല്ലാതെ ഇരയ്ക്കുവേണ്ടി ഇറങ്ങി നടക്കുകയില്ല. സാധാരണ തന്നേ ഒന്നും ഉപദ്രവിച്ചില്ലെങ്കിൽ, പ്രത്യേകിച്ചു പകൽസമയം ശുമ്മാകിടക്കുന്നസമയത്തു സിംഹം മനുഷ്യനേയൊ മൃഗത്തേയൊ തൊടാൻ വരികയില്ല. അവൻ നീണ്ട പുല്ലിൻകൂട്ടത്തിലൊ, അല്ല കരിങ്കല്ലിൻെറ ചോടെ അവൻ മാന്തി ഉണ്ടാക്കുന്ന ഗുഹയിലൊ കിടന്നു പകൽ മുഴവൻ ഉറങ്ങിക്കഴിക്കുന്നു.

എന്നാൽ രാത്രി ഇരതെണ്ടാൻ പുറപ്പെടുന്ന സമയത്തു സിംഹത്തിൻെറ അടുത്തെത്തിപ്പോകുന്നതു് അത്യാപത്താണ്. അടുത്തെങ്ങാനും തിന്നാൻ കൊള്ളുന്ന വല്ല മൃഗവുമുണ്ടോ എന്നു മുഖം പൊക്കിപ്പിടിച്ചുനോക്കും. ക്ഷണത്തിൽ ഒന്നിനേയും കിട്ടിയില്ലെങ്കിൽ അവൻ കോപത്തോടെ ഗർജ്ജിക്കും. ഈ ഭയങ്കരശബ്ദം കേൾക്കുമ്പോൾ ഭീതരാകുന്ന സാധുമൃഗ

ങ്ങൾ, തങ്ങളുടെ രക്ഷാസ്ഥലങ്ങൾ ഉപേക്ഷിച്ച് എവിടേക്കെന്നില്ലാതെ പരിഭ്രമിച്ച് ഓടുമ്പോൾ ചിലപ്പോൾ സിംഹത്തിന്റെ നേരെ എത്തിപ്പോകുന്ന ആ സമയത്തു സിംഹത്തിനു അദ്ധ്വാനമില്ലാതെ ആഹാരവും കിട്ടിപ്പോകും.

സിംഹം വളരെ അപൂർവ്വമായിട്ടേ മററുമൃഗങ്ങളെ പിന്നാലെ ഓടിപ്പിടിക്കാൻ ശ്രമിക്കുകയുള്ളൂ. ഒരേടത്തു പതിയിരുന്ന്, അടുക്കെക്കൂടെ പോകുന്ന സാധുജന്തുക്കളുടെമേൽ പെട്ടെന്നു ചാടിവീഴുകയാണു സിംഹത്തിനു വളരെ പ്രതിപത്തിയുള്ള സ്വഭാവം. അടുക്കെ വല്ല ഗ്രാമവും ഉണ്ടെങ്കിൽ രാത്രി ആരും അറിയാതെ കന്നുകാലികളേയും ചിലപ്പോൾ മനുഷ്യനെത്തന്നെയും സിംഹം കൊന്നുതിന്നും. മനുഷ്യർക്കു അവനെ ഭയപ്പെടുവാൻ ധാരാളം കാരണമുണ്ട്. അവർ ചിലപ്പോൾ സിംഹത്തെ കെണിവച്ചു കുടുക്കാറുണ്ട്. എന്നാലുംകൂടി അനേകം മനുഷ്യരെ കൊല്ലംതോറും സിംഹങ്ങൾ കൊന്നുതിന്നുന്നുണ്ട്. ട്സാവൊ എന്ന കിഴക്കൻ ആഫ്രിക്കയിലെ തീവണ്ടിപ്പണി തുടന്നിരുന്ന കൂലിക്കാരെ നരഭുക്കുകളായ സിംഹങ്ങൾ പിടിച്ചുതിന്നതുകൊണ്ടു തീവണ്ടിപ്പണിതന്നെ കുറെക്കാലത്തോളം നിർത്തേണ്ടിവന്നിരുന്നു.

---

# പുസ്തകാഭിപ്രായം.

## 1. ഇൻഡ്യാചരിത്രം. (Mediaeval India)

ഗ്രന്ഥകത്താവ്:— എ. കരുണാകരമേനോൻ ബി. എ.
അദ്ധ്യാപകൻ
വിവേകോദയം ഹൈസ്കൂൾ
തൃശ്ശിവപേരൂർ.

മുദ്രണശാല:— രാമാനുജമുദ്രണശാല ക്ലിപ്തം, തൃശ്ശിവപേരൂർ.

വില അണ 12.

പുരാതനം മാദ്ധ്യമികം ആധുനികം എന്ന് കാലികമായ വിഭജനം ചരിത്രത്തിനു എവിടെയും അവകാശം സിദ്ധിക്കുന്നു. വൈയ്യാകരണന്നു ഈ വിഭജനത്തേ ഭൂതം വത്തമാനം എന്നു രണ്ടാക്കിയാൽ മതിയാകുന്നതാ

ണ്. ചരിത്രാപേക്ഷയാ ചെയ്യുന്ന ഈ വിഭജനം മനുഷ്യസമുദായത്തിന്റെ, അല്ല ഒരു പ്രത്യേകരാജ്യത്തിന്റെ അസംസ്കൃതവും അവ്യക്തവുമായിരുന്ന ഒരു ദശയെ വിട്ട അല്പാല്പമായ സംസ്കാരത്തോടും ചരിത്രത്തിന്റെ പൂർണ്ണലക്ഷണമില്ലെങ്കിലും ഏതാണ്ടതിന്റെ പ്രാഗ്രൂപമായ ഐതിഹ്യസമ്പത്തോടും നിഗമനംചെയ്യുന്ന ഒരു കാലഘട്ടമാണു മാധ്യമികമെന്ന് അവർ പറഞ്ഞുവരുന്നത്. എന്നാൽ ഇൻഡ്യാചരിത്രമാകട്ടെ ഈ മൂന്നു തരുണവും പ്രാചീനഘട്ടത്തിൽതന്നെ തെളിഞ്ഞുകാണുന്നുണ്ട്. ഇവിടെ കാലികവിഭജനം ആ ഉപാധിയെ ആശ്രയിച്ചിട്ടല്ലെന്ന് ഒരു സമാധാനവും പറയാം. ചരിത്രാതീതമായ ഒരുകാലത്തുതുടങ്ങി പലവിധനിലകളേയും പ്രാപിച്ചു ഏ. ഡി ഏഴാംനൂററാണ്ടിൽ നാശോന്മുഖമായ ചരിത്രം ഇൻഡ്യയുടെ പ്രാചീനകാലമായും ഒരു പുതിയ ജനതയുടെ വിക്രിയകളിൽ തുടങ്ങിഎങ്കിലും പല മഹാന്മാരുടെ സുശോഭനഭരണത്തിൽ ദിഗന്തവിശ്രുതമായ ഇൻഡ്യ പതിനെട്ടാംനൂററാണ്ടിന്റെ ആരംഭംമുതൽ ക്ഷീണസത്വമായി, ആ നൂററാണ്ടിൽതന്നെ ചരമാപ്തി അടഞ്ഞ ചരിത്രം മാധ്യമികകാലമായും, പതിനഞ്ചാംനൂററാണ്ടിന്റെ അന്ത്യയാമത്തിൽ ഉദയം ചെയ്തുവെങ്കിലും പതിനെട്ടാംനൂററാണ്ടിൽ സ്ഥിരപ്രതിഷ്ഠിതമായ പാശ്ചാത്യഭരണം ഇന്നുവരെ നിലനിന്നുവരുന്നതുകൊണ്ട ആ ചരിത്രത്തെ അനന്തരമായ ഒരു പരിവർത്തനദശയെ ആധുനികകാലമായും ഇന്നു നാം വ്യവഹരിച്ചുവരുന്നു. ഇവ ഓരോന്നും അതതിൽ പൂർണ്ണമായിട്ടത്രെ ചരിത്രദ്രഷ്ടാ കാണപ്പെടുന്നതു്.

ഏകകേന്ദ്രീകരണം എന്നൊരു രീതിവിശേഷം അധ്യാപകലോകം അധ്യയനത്തിൽ അവലംബിക്കണമെന്നു സിദ്ധാന്തിച്ചുകാണുന്നു. അതിനാൽ ഇൻഡ്യാചരിത്രം ഓരോ ക്ലാസിലും ത്രൈകാലികങ്ങളേയും സംബന്ധിച്ചുവേണമെന്നൊരു പക്ഷമുണ്ട്. ഈ സിദ്ധാന്തം ഇൻഡ്യാചരിത്രത്തെ സംബന്ധിച്ചു വേണമെന്നില്ല. ഇംഗ്ലണ്ടചരിത്രമായിരുന്നു എങ്കിൽ ഇതിന്റെ ആവശ്യമുണ്ടെന്നു പറയാം. അവിടത്തെ ചരിത്രശരീരം ഒന്നുമാത്രമെ ഉള്ളു. ഇവിടെയാകട്ടെ മൂന്നു ശരീരമുണ്ട്. അവ ഓരോന്നും പൂർണ്ണവുമാണ്.

പ്രാചീന ഇൻഡ്യാചരിത്രത്തിൽ യവന, ശാക്യാ, ഹൂണാദികളുടെ ഭരണത്തേയും ചരിത്രത്തേയും വേർതിരിച്ചിരുന്നു എങ്കിൽ ഭാരതീയസംസ്കാരവുമൊപ്പം ചരിത്രഗതിയും വിച്ഛിന്നിവരുമായിരുന്നു. ഒരു മതം വിശാലവീക്ഷണത്തോടെ അഭിവൃദ്ധദശയിൽ പ്രയാണംചെയ്യുമ്പോൾ പ്രതിയോഗികളിൽ കാണുന്ന വിഭിന്നമതം ബലിഷ്ഠമായ ആ ഒന്നിൽ ലയിച്ചുപോകുമെന്ന തത്വം പ്രാചീന ചരിത്രംകൊണ്ടും മതം അതിന്റെ പ്രസരണശക്തി ക്ഷയിച്ച്, അതിലുള്ള ചില കുത്സിതസൂത്രങ്ങളെക്കൊണ്ട് വലയം

ചെയ്തുപോയാൽ പ്രതിദ്വന്ദികൾ അതിനെ അടിച്ചമർത്തുന്നതിനോ അതിൽനിന്നു ഭിന്നിച്ചോ നിലകൊള്ളുമെന്നവാസ്തവം അനന്തരങ്ങളായ രണ്ടു ഘട്ടങ്ങളെക്കൊണ്ടും വിശദപ്പെടുന്നു.

സാമാന്യമായി ചരിത്രത്തെപ്പററി ഇത്രയും പറഞ്ഞിട്ടു ഞങ്ങളുടെ മുമ്പിൽ ഇരിക്കുന്ന ഇൻഡ്യാചരിത്രത്തിൻെറ മദ്ധ്യമഘട്ടത്തിലേക്കു കടക്കുക തന്നെ. മി: മേനോൻ ഇൻഡ്യാചരിത്രത്തിൻെറ മൂന്നു കാലഘട്ടങ്ങളേയും സ്വീകരിച്ചു ഓരോ ഗ്രന്ഥം പ്രസിദ്ധീകരിപ്പാൻ വ്യവസ്ഥ ചെയ്തിട്ടുള്ളതു് എട്ടു, ഒൻപതു, പത്തു് എന്നീ ക്ലാസുകളിലെ പാഠ്യപുസ്തകമായിട്ടാണ്. നാലു് അഞ്ചു് ആറു് എന്നീ ഫാറങ്ങളിലേയ്ക്കുന്നു് ഒരു ഭാഷാന്തരംകൂടി തിരുവിതാംകൂറിലെ ആവശ്യത്തിനു ചെയ്തുകൊള്ളുന്നു. ഇവിടെ ഒന്നാംഫാറത്തിനു ഏതാണ്ടു തുല്യമായ ഒരു ക്ലാസ് അത്രെ അഞ്ചു് എന്നു പറയുന്നതു്. പക്ഷെ ദാരിദ്ര്യത്തിൻെറ തികവും ബുദ്ധിയുടെ കുറവുമുള്ളവരായിരിക്കും അഞ്ചിൽ പഠിക്കുന്നതു്. അവിടെ ഇൻഡ്യാചരിത്രത്തിൽ നിന്നും ഏതാനും കഥകളും അടുത്ത രണ്ടുക്ലാസുകളിലായി ഇൻഡ്യാചരിത്രം മുഴുവനും പഠിപ്പിച്ചു് ഒരു പബ്ളിക് പരീക്ഷയും നടത്തിപ്പോരുന്നു. ആ പരീക്ഷയിൽ വിജയി ആയ ഒരു വിദ്യാൎത്ഥിയെ രണ്ടാംഫാറത്തിൽമാത്രമെ ഇംഗ്ലീഷുസ്കൂളിൽ ചേൎക്കയുള്ളു. അതിനുശേഷം രണ്ടുകൊല്ലം കഴിഞ്ഞു അല്ലെങ്കിൽ ആകെ ഏഴുകൊല്ലം പഠിച്ചതിനുശേഷം പഠിക്കേണ്ടതായിട്ടാണു പ്രകൃതഗ്രന്ഥം നിൎമ്മിച്ചിട്ടുള്ളതു്. പ്രാഥമികക്ലാസുകൾ കഴിഞ്ഞാൽ അടുത്തമൂന്നുകൊല്ലംകൊണ്ടു് ഇൻഡ്യാചരിത്രത്തിൻെറ ഒരു സാമാന്യജ്ഞാനം വിദ്യാൎത്ഥികളിൽ ഉളവാക്കേണ്ടതാണ്.

ഹൈസ്കൂളുകളിലും കാളേജുകളിലും മാതൃഭാഷയിൽ അദ്ധ്യാപനം നടത്തുന്നതു പലവിധനന്മക്കും നിദാനമെന്നുവന്നിട്ടും തിരുവിതാംകൂർ ഈ കാൎയ്യത്തിൽ ബധിരത്വം സ്വീകരിച്ചിരിക്കുന്നതു പരാധീനതയുടെ പാരമ്യനിലയെന്നേ വിശ്വസിക്കാൻ നിവൃത്തിയുള്ളു. ഹൈസ്കൂൾക്ലാസുകളിലെങ്കിലും ഈ നയം അചിരേണ നടപ്പിൽവന്നുകാണുമെന്നു നമുക്കാശിക്കാം.

മി: മേനോൻ മാദ്ധ്യമികകാലചരിത്രം ആരംഭിക്കുന്നതു് അറബികളുടെ ആക്രമണം മുതൽക്കാണ്. മഹാരാഷ്ട്രാധഃപതനംകൊണ്ടു് അവസാനിക്കയും ചെയ്യുന്നു. തിരുവിതാംകൂറിലെ മലയാളപാഠശാലകളുടെ ആവശ്യത്തിനു ചില ചരിത്രപുസ്തകങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും അവയിൽ ഭൂരിഭാഗവും ഭാഷാശുദ്ധി, സുഖഗ്രഹണത്തിനു തക്കവണ്ണം ഉള്ള ക്രമീകരണം എന്നിവയുടെ അഭാവത്താൽ വിദ്യാൎത്ഥികളുടെ വെറുപ്പിനും അദ്ധ്യാപകന്മാരുടെ കുഴപ്പത്തിനും സംഗതിയാക്കീട്ടുണ്ടു്. ആറിലും ഏഴിലും പുസ്ത

കമൊന്നാണ്. പഠിപ്പിക്കേണ്ട ഭാഗവും അങ്ങിനെതന്നെ. അതു വിഷമമെന്നുകണ്ട പ്രകൃതിവീതം പഠിപ്പിച്ചുതുടങ്ങി. ഏതുപ്രകൃതി ഏതു ക്ലാസ്സിലേക്ക എന്ന വ്യവസ്ഥയില്ല. തോന്നിയപോലെ പഠിപ്പിച്ചു വിദ്യാൎത്ഥികൾക്കു ചരിത്രം അറിഞ്ഞുകൂടാതാക്കി. പബ്ളിക്ക് പരീക്ഷയിൽ ജയിപ്പാൻ അത്യാവശ്യമായ ചില കൗശലങ്ങളും പ്രയോഗിച്ചു. ഏതോ ചില മിഥ്യാബോധങ്ങളെ അടിസ്ഥാനപ്പെടുത്തി എഴുതിയതാണെന്നുംകൂടി ഒരു ദോഷം അവയെ ബാധിച്ചിട്ടുണ്ട്. മി: കരുണാകരമേനോൻ ആധുനിക ചരിത്രാന്വേഷകന്മാരുടെ അഭിപ്രായങ്ങളെ സ്വരൂപിച്ചു ഈ ഗ്രന്ഥം രചിച്ചിട്ടുള്ളതുകൊണ്ട ഇന്നത്തെ ചരിത്രഗ്രന്ഥങ്ങളെ അപേക്ഷിച്ചു ഇതിനു മഹത്വമുണ്ടെന്നു പറഞ്ഞേതീരു. ഭാഷാശുദ്ധി, ക്രമീകരണം വിശാലവീക്ഷണംകൊണ്ട സംഗതികളെ അറിഞ്ഞു ചരിത്രപരമാൎത്ഥസ്ഥാപനം, എന്നിങ്ങനെയുള്ള പല ഗുണങ്ങളും ഈ ഗ്രന്ഥത്തിൽ തെളിഞ്ഞുകാണുന്നുണ്ട്. മഹമ്മദ് ടാഗ്ലാക്ക് ഭ്രാന്തനല്ലാതേയും, സിവാജി കാട്ടെലിയൊ കാട്ടുകള്ളനോ അല്ലാതേയും വിദ്യാൎത്ഥികൾ ധരിപ്പാൻ സംഗതിവരുന്നതു അത്യന്തം ആശ്വാസംതന്നെ.

ചരിത്രം പഠിക്കുന്നതിൻേറയും പഠിപ്പിക്കുന്നതിൻേറയും പിന്നിൽ വൎഗാഭിമാനം രാജ്യാഭിമാനം എന്നിത്യാദി ഗുണങ്ങൾ ചരിത്രപരമാൎത്ഥത്തെ ബലികഴിക്കാതെ നിലകൊള്ളേണ്ടതാണ്. പൈതങ്ങളെ പഠിപ്പിച്ചു അവരെ ഹതപൗരുഷരാക്കുന്ന ചരിത്രം ഇനിയെങ്കിലും പാഠപുസ്തകമാകാതിരിക്കട്ടെ.

നാല് അഞ്ച് ആറ് എന്നീ ഫാറങ്ങളിൽ മലയാളചരിത്രം പഠിപ്പിച്ചാൽ മതിയെന്ന കൊച്ചിക്കാരുടെ നിയമം തിരുവിതാംകൂറിലും നടപ്പിൽ വരുകയും അന്നു മി: മേനോൻെറ ചരിത്രം കുറക്കൂടി വിസ്തൃതവും വിമൎശനപരവുമാകുവാനും ഞങ്ങൾ ആഗ്രഹിക്കുന്നു.

ചരിത്രത്തിൽ ആ വിഷയത്തെ സമഗ്രമായി പ്രതിപാദിക്കണമെന്നല്ലാതെ സാഹിത്യത്തിൽ അത്ര ശ്രദ്ധിക്കണമെന്നില്ല എന്ന പക്ഷത്തോട ഞങ്ങൾ യോജിക്കുന്നവരല്ല. മി: മേനോൻെറ ചരിത്രം സംഭവപ്രധാനമെന്നല്ലാതെ സാഹിത്യരസം പ്രായേണ കുറവായിട്ടാണ കാണപ്പെടുന്നത്. എങ്കിലും ഭാഷയെ അലങ്കോലപ്പെടുത്തുന്ന അപരാധം ചെയ്തിട്ടില്ലെന്ന ആശ്വാസവുമുണ്ട്. "ഈ ആശയങ്ങളെ ശരിക്കും പ്രവൃത്തിയിൽ കൊണ്ടുവന്നിരുന്നു." ശരിക്കും എന്ന പ്രയോഗം തെക്കർക്ക രുചിക്കുമൊ എന്നറിഞ്ഞില്ല. 'അത്യുത്തി' 'പ്രവൃത്തിക്കുന്നു' 'സൂര്യാസ്തമനം' എന്നീ പ്രയോഗങ്ങൾ ഒരുപക്ഷെ 'പ്രസാധകപിശാച്ചുകൾ' ആകുവാനും ഇടയുണ്ട്. പടങ്ങൾ കുറച്ചുകൂടി വേണ്ടതല്ലെ എന്നും അദ്ധ്യാപകന്മാൎക്ക തോന്നാവുന്നതാണ്.

മി: മേനോൻെറ ശ്രമം തുടൎന്നു ഈ വിഷയത്തിന് പല സൽഗ്രന്ഥങ്ങൾ ഉണ്ടാകുന്നതിനും മേനവൻെറ ശ്രമഫലം വിജ്ഞന്മാരുടെ അഭിനന്ദനത്തിനു പാത്രമാകുന്നതിനും സംഗതിവരട്ടെ. തിരുവിതാംകൂറിലെ വിദ്യാൎത്ഥികളെ എല്ലാം പാഠപുസ്തകക്കമ്മിററി നിശ്ചയിച്ച നകംകൊണ്ടുതന്നെ ഉഴവുമറിക്കേണ്ടതുണ്ടെങ്കിലും അദ്ധ്യാപകന്മാരെങ്കിലും ഇതു വായിച്ചിരിക്കുന്നതു ഗുണപ്രദമെന്നു ഞങ്ങൾ നിസ്സംശയം അവരെ അറിയിച്ചുകൊള്ളുന്നു.

## 2. വിചാരവീചി. (ഒന്നാംഭാഗം)

ഗ്രന്ഥകൎത്താവ്:— കെ. രാമകൃഷ്ണപിള്ള ബി. എ.

മുദ്രണശാല:— ആർ. കെ. പ്രസ്സ്, ആലപ്പുഴ.

വില പത്തണ.

ഗ്രന്ഥകൎത്താവിൻെറ മുഖവുരയോടെ മലയാളം ലക്ചറർ കെ. ശങ്കരപിള്ള ബി. എ. അവതരിപ്പിക്കുന്ന 'വിചാരവീചി'ക്കു മഹാകവി വള്ളത്തോളിൻെറ അഭിപ്രായമനുസരിച്ചു 'കലാമണ്ഡല' സമ്മാന "കുസുമത്തിനു രാഗരഞ്ജിത" കിസലയമെന്ന സ്ഥാനവും ലഭിച്ചു കഴിഞ്ഞിരിക്കുന്നു. ആസ്ഥിതിക്കു ഒരുപക്ഷെ ഞങ്ങൾ 'ഹൃദയാലുക്കളെ'ല്ലാതെ പോയാലും 'കണ്ണാവതംസത്തേ'ക്കാൾ കണ്ണാനന്ദാനുഭൂതിക്കു വശഗരാകതന്നെ ചെയ്തു.

മി: കെ. രാമകൃഷ്ണപിള്ള ബി. എയുടെ 'വിചാരവീചി' എന്ന ഗ്രന്ഥത്തിൻെറ നാമശ്രവണത്തിൽ 'വിചാരസാഗര'മെന്ന ഗ്രന്ഥത്തിൻെറ ഓൎമ്മയാണ് ഞങ്ങൾക്കുണ്ടായതു്. പക്ഷെ അകത്തുകടന്നു നോക്കിയപ്പോൾ ഒന്നു വികാരത്തേയും മററു ചിന്ത, മനനം എന്നിവയേയും അധികരിച്ചുപജീവിക്കുന്നതായും അനുഭവപ്പെട്ടു ശബ്ദം ഉണ്ടാക്കിത്തീൎത്ത വൈകൃത്യമെന്നു സമാധാനിക്കയും ചെയ്തു.

പന്ത്രണ്ടു ഹൃദയവികാരങ്ങൾ പലഭൂമികയെ അവലംബിച്ചു അഭിവ്യക്തമാകുന്നതായിട്ടാണീചെറുകാവ്യം പ്രത്യക്ഷപ്പെടുന്നതു്. ഗ്രന്ഥകൎത്താവു സ്വാനുഭൂതികളെ അടിസ്ഥാനപ്പെടുത്തി ലോകത്തെ പരിഗണനം ചെയ്യുമ്പോൾ സ്വന്തവീക്ഷണകോണത്തിൽപെടുന്ന രൂപവിശേഷം ലോകത്തിൻേറതായിട്ടും, ഗ്രന്ഥകൎത്താവു തന്നെ മറന്ന്, തന്നെവിട്ടു ലോകത്തിലിറങ്ങി, അന്യവസ്തുക്കളോടു സാത്മ്യംസമ്പാദിച്ച് അവയുടെ വീക്ഷണം അവലംബിക്കുന്നു. അപ്പോൾ ലോകത്തിൻെറ രൂപംതന്നെ ഭിന്നിച്ചതായേ

ക്കാം. ഈ രണ്ടുവക പ്രസ്ഥാനങ്ങളും വായനക്കാരുടെ ഹൃദയത്തെ സ്പന്ദിപ്പിച്ചു കാവ്യ ജീവനായ പരമാനന്ദാനുഭൂതി നൾകയും ചെയ്യും.

കണ്ടകാകീർണ്ണമായ പല ഗഹന പഥങ്ങളേയും പ്രേമസേചനം കൊണ്ടു സുഗമവും സുമനസ്സംഗവുമാക്കിത്തീക്കുന്നു. അങ്ങിനെയുള്ള ആ മഹിതാനുഗ്രഹത്തിൻെറ വ്യഭിചരിതവൃത്തി ഗ്രന്ഥകാരൻെറ ഹൃദയത്തെ ഒട്ടധികം പീഡിപ്പിച്ചിട്ടുണ്ട്. അവയെ കാവ്യാനുഗുണമായി വർണ്ണിച്ചിട്ടുണ്ടെന്നു ആരും സമ്മതിക്കതന്നെ ചെയ്യും.

മാതൃവത്സലനായ ഒരു ശിശു വിശുദ്ധമനോവൃത്തിയോടെ വളന്നുവന്നാൽ സർവ്വപ്രസൂവായ ലോകമാതാവിനെ ആരാധിക്കുന്നതിൽ ക്ഷീണചിത്തനാകുവാനവകാശമെന്തുള്ളു.

പ്രേമത്തിൻെറ മാററു കൂട്ടുവാൻ ദാരിദ്ര്യത്തിൽ പുടം ചെയ്യുന്ന രീതി അത്യന്തം ഫലവത്താണ്. 'ആ ദീനരോദനം' ദാരിദ്ര്യപ്രേരിതമായിട്ടാണു കേട്ടതെങ്കിലും അവിടേയും പ്രേമത്തിൻെറ അലംഘനീയശക്തി പ്രകാശിക്കുന്നുണ്ട്.

പ്രേമചിത്രം വരയ്ക്കാൻ ഒരുങ്ങിയ തൂലിക പ്രേമത്തിൻെറ മഹിമയേക്കാൾ ദുഷ്ടതത്തിൻേറയും ദുരഭിമാനത്തിൻേറയും നീചത്വം കാണിപ്പാൻപുറപ്പെട്ടു. അതിനാൽ കുറച്ചൊരു അസാംഗത്യം വരുന്നില്ലെ എന്നു സംശയിക്കുന്നു. കുട്ടിയോടു ഭഗാമതിക്കുണ്ടായ വാത്സല്യവും അസ്ഥാനത്തുള്ള പൂർവ്വകഥാപ്രസ്താവവും ഹൃദയത്തിൻെറ പല മൂല പരിശോധിച്ചിട്ടും സുസ്ഥിതി കൊള്ളുന്നതായി കാണുന്നില്ല.

ആത്മക്ഷതം അല്പം പണ്ടത്തേ കഥയായി. അഹല്യാമോക്ഷമൊ, സീതാപരിത്യാഗമൊ, നാളായണീചരിതമൊ പോലെ ഉഗ്രശാപം, പശ്ചാത്താപംകൊണ്ടു പരിഹരിക്കുന്നു. ഇതിനുള്ള ഉപപത്തി ഇന്നത്തെ 'റിയലിസം' അനുവദിക്കുമോ?

ഇങ്ങിനെ നോക്കുമ്പോൾ മി: പിള്ളയുടെ ഗ്രന്ഥത്തിൽ അങ്ങിങ്ങായി ചില ദോഷങ്ങൾ ഒരു പക്ഷെ കണ്ടേക്കാം. 'കലാബന്ധചാതുര്യം' 'മൃദുലവികാരങ്ങളെ 'തട്ടിയുണത്തീട്ടില്ലാ'ത്ത സ്ഥിതിക്കു മേല്പറഞ്ഞവ ദോഷങ്ങളല്ലതാനും.

അടുത്തു ഞങ്ങൾക്കു പറവാനുള്ളതു മുദ്രണത്തെക്കുറിച്ചാണ്. ഇത്ര അനാസ്ഥയോടെ മുദ്രണം ചെയ്തു ഒരു പുസ്തകം വായിപ്പാൻ ഇയ്യിടെ സംഗതി വന്നിട്ടില്ല. "അവക്ൾ, പ്രധമശ്രമം, ചാരിതാത്ഥ്യം, എന്നിങ്ങ

നെ ഒന്നാംപേജ്ജുമുതൽ അവസാനംവരെ വരുത്തിക്കൂട്ടിയിരിക്കുന്ന അസംബന്ധങ്ങൾ ശുദ്ധിപത്രംകൊണ്ടെങ്കിലും പരിഹരിക്കാത്തതു ഗ്രന്ഥത്തിനു വലിയ ആക്ഷേപംതന്നെ. 'പ്രേമഭാജന'ത്തിൽ ഗോപിയോടു സംഭാഷണം തുടരുന്നതു് ഒരു ദാസിതന്നെയെന്നു ഞങ്ങൾ അല്പം വൈമനസ്യത്തോടെങ്കിലും വിചാരിച്ചുപോയി. പക്ഷെ കുറച്ചു കഴിഞ്ഞപ്പോൾ അതു ദാസിയാണെന്നുതന്നെ കണ്ടു. അപ്പോൾതന്നെ മുദ്രണശാല ഏതെന്നന്വേഷിച്ചുപോയി. വല്ല പരസ്യങ്ങളൊ നോട്ടീസുകളൊ മാത്രം അടിച്ചു പ്രസിദ്ധം ചെയ്യുന്ന ഒരു മുദ്രണശാലയെന്നെ ആദ്യംമുതൽ സമാധാനിച്ചിരുന്നുള്ളു. ഈ ഭീമാബന്ധം കണ്ടപ്പോഴാണു് ഈ ഗ്രന്ഥം ആർ. കെ. പ്രസ്സിൽ അടിച്ചതെന്നു അന്വേഷിച്ചറിവാൻ ഇടവന്നതു്. നല്ല കംപോസിററർമാരുടെ അഭാവമൊ പ്രൂഫ്നോക്കാൻ ആളില്ലായ്കയൊ ഈ സ്ഖലിതങ്ങൾക്കു കാരണമെന്നറിഞ്ഞില്ല. ഏതായാലും ബുക്ക്‌വക്ക് ഇങ്ങിനെ ആവൎത്തിക്കരുതെന്നു പ്രത്യേകം അറിയിച്ചുകൊള്ളുന്നു.

നിൎന്നിമിഷോക്ഷി; താരയുടെ ചിദാകാശത്തിൽ ഒരു മിന്നൽ പാഞ്ഞു; കൃത്രിമകൃത്യം; വിലാസലോലമായ സൗന്ദൎയ്യം; പഞ്ചേന്ദ്രിയങ്ങൾക്കു പഞ്ചാമൃതു; താരഗണം; 'വൎഷതാപാദ്യഭിഭവം' ഇങ്ങിനെയുള്ള പ്രയോഗങ്ങൾ ദുഷ്ടങ്ങളാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. അച്ചടിക്കാരുടെ പിഴയെങ്കിൽ അങ്ങിനെയാകട്ടെ. ഗ്രന്ഥകൎത്താവിനുതന്നെ ശബ്ദഭ്രമംകൊണ്ടു പററിയതാണെങ്കിൽ ആ വിധ ശബ്ദപ്രയോഗത്തിൽ കുറച്ചുകൂടി ശ്രദ്ധിക്കണമെന്നപേക്ഷിച്ചുകൊള്ളുന്നു.

മലയാളഭാഷയ്ക്കു ഒരു പുതിയ ആഭരണം ഉണ്ടാക്കി അതിനെ അലങ്കരിച്ച മി: പിള്ളയുടെ ശ്രമം സൎവ്വാത്മനാ അഭിനന്ദനീയംതന്നെ. ഇദ്ദേഹത്തിന്റെ ഈ വഴിക്കുള്ള ശ്രമം ഉത്തരോത്തരം അഭിവൃദ്ധമാകുവാൻ വേണ്ട സന്നദ്ധത ഈ കൃതിക്കുതന്നെ ഉണ്ടെന്നുള്ള ഞങ്ങളുടെ നിൎവ്വ്യാജമായ അഭിപ്രായത്തെ അറിവിച്ചുകൊള്ളുന്നു.

## 3. യാത്രാചിത്രം.

ഗ്രന്ഥകൎത്താ:— കെ. എ. പാൾ.

മുദ്രണശാല— ഭാഷാഭൂഷണംപ്രസ്സ്, പറവൂർ.

വില നാലണ.

ഒരു നൂററിഅൻപത്തൊന്നു ശ്ലോകങ്ങളടങ്ങിയ ഈ ചെറുകാവ്യത്തെ മുഖവുര, അവതാരിക, അഭിപ്രായം എന്നീ ദുൎഗ്ഗങ്ങളെക്കൊണ്ടു സുരക്ഷിതമാക്കിത്തീൎത്തിട്ടുണ്ടു്. ബാണപ്പെരുമാളുടെ ഗോപുരം കാത്തതും കാ

വ്യാവതരണങ്ങൾ്ഗം നിമ്മിച്ചതും നാമസാമ്യംകൊണ്ടു സാധമ്മ്യമുള്ളവരാണ്. പതാകയ്ക്കുണ്ടായ കോട്ടവും നായികാസ്വപ്നവും പരപരാഭവനിദാനങ്ങളല്ലെ എന്നു സംശയിക്കുന്നു.

ഈ കാവ്യത്തിനു 'ഒരു സ്വപ്നം' എന്നു പേരിട്ടാലും അശേഷവും തെററു പറവുകയില്ല. യാത്രയ്ക്കു ഒരു സ്ഥൂലശരീരം ആവശ്യമുള്ളതുപോലെ കാവ്യത്തിനും ഒന്നുണ്ടായിരിക്കേണ്ടതാണ്. 'ദു്പ്രഘണിമായ' കാവ്യപദപ്രാപ്തിയെ ആധാരനിഹിതമായി വിശ്വസിക്കുന്ന അവതാരകൻെറ അഭിപ്രായംതന്നെ, കവി അല്പംകൂടി പഠിച്ചു കല്പനാശക്തിയെ പോഷിപ്പിക്കേണ്ടതാണെന്നാണ് എങ്കിലും ഗ്രന്ഥത്തിനു മണ്ഡനപരമായ ഒരു അഭിപ്രായമെ പറയു എന്ന സ്ഥിരവ്രതകാരനാണ് അദ്ദേഹം.

മി: പാളിൻെറ ഗ്രന്ഥത്തിൽ ഇടയ്ക്കിടെ നല്ല പദ്യങ്ങളുണ്ടെന്നല്ലാതെ കാവ്യം മുഴുവനും വായിക്കുന്ന ഒരുവനു യാത്രാജന്യമായ ആനന്ദമോ അറിവൊ സിദ്ധിക്കുകയില്ല. കാവ്യപരമായ വികാരം മിന്നിമിന്നി പ്രകാശിക്കുന്ന പ്രാരംഭകാലത്തു് അതിനെ പോഷിപ്പിക്കയല്ലാതെ ഉടനടി ഗ്രന്ഥനിമ്മാണത്തിൽ ചാടിപ്പിടിച്ചാൽ കാവ്യം നാല്ക്കാലികളെക്കൊണ്ടു നിറയുവാനാണ് എളുപ്പം.

## 4. വാണീവിനോദം. (ഒന്നാംഭാഗം.)

ഗ്രന്ഥകത്താ:— മേച്ചേരി നീലകണ്ഠൻ.

മുദ്രണശാല:— എസ്. ജി. പ്രസ്സ്, പറവൂർ.

വില 4 അണ.

അനുകരണംകൊണ്ടാണ് ലോകം ഇന്നത്തെ നിലയിൽ എത്തിയിരിക്കുന്നതു്. അതു് അഭ്യുദയത്തിനു ആവശ്യമായ ഒരു സ്വഭാവ വിശേഷവുമാണ്. ആശാൻെറ വീണപൂവിനെ അനുകരിച്ചാണു വാടിയപൂച്ചെടിയുടെ നിമ്മാണമെന്നു ഗ്രന്ഥകത്താവുതന്നെ സമ്മതിക്കുന്ന സ്ഥിതിക്കു ഒരപേക്ഷ മാത്രം ഞങ്ങൾക്കു ചെയ്യാനുണ്ട്. അതു് ഇങ്ങിനെയാണ്. "ഈ സാഹസം ഇനി തോന്നരുതെ." ആശാൻെറ കവിയശസ്സിനെ പ്രതിഷ്ഠിച്ച ആ കാവ്യതല്ലജത്തിൽ ധാരാവാഹിയായി പ്രവഹിക്കുന്ന രസത്തേയും ജീവനേയും മാററിവച്ചു് ശേഷിച്ചഭാഗം അനുകരിച്ചു എന്നൊ മററു എന്തെങ്കിലും ചെയ്തു എന്നൊ പറഞ്ഞുകൊള്ളട്ടെ. അങ്ങിനെയുള്ള അനുകരണം ആദരണീയമെന്നു തോന്നുന്നുമില്ല. മുഖവുരയിലുള്ള പദ്യാദ്ധ്ത്തെ അ

ല്പം മാററിയാലെന്താ എന്നുകൂടി തോന്നുന്നുണ്ട്. 'അന്യന്മാർ കവരുന്ന കണ്ടു കരയാറാകട്ടെ വിദ്വദ്വ്രജം" എന്നാഗ്രഹിച്ചാൽ തെററു പററാനില്ല.

രണ്ടാമത്തെ കവിത 'റാണിയുടെ ബാണം' എന്ന വിഷയത്തെ അധികരിച്ചു ദ്രാവിഡവൃത്തത്തിൽ എഴുതിയ ഒന്നാണ്. കഥ നന്നായിട്ടുണ്ട്. വൃത്തം പുതിയകവികൾക്കു കൈകാര്യം ചെയ്യാൻ ദചന്തുമാണ് ചരിത്രകഥകളെ ഇതിവൃത്തമായി സ്വീകരിച്ചു ജീവശ്ശൂന്യമായ അനുകരണത്തെ തുടരാതെ കാവ്യനിമ്മാണം ചെയ്തു ശീലിക്കുന്നതു് ശ്രേയസ്കരമാകുവാൻ ഇടയുള്ളതാകുന്നു.



## ഒരു ചരമം.

പഠേപുസ്തകക്കമ്മെററിയുടെ നിര്യാണത്തിൽനിന്നു സഞ്ജാതമായ ദ്വിജിഹ്വാവലയത്തിൽ വളയുന്ന പല പ്രസാധകരും ഗ്രന്ഥകർത്താക്കളും രാജവീഥിയിൽ സഞ്ചരണംചെയ്യുന്നു. ആ കാലത്തു ഒരു ദിവസം പ്രഭാതത്തിൽ രണ്ടു മാന്യദേഹങ്ങൾ ഒരു പ്ലഷർകാറിൽ കാണപ്പെട്ടനു. ഗുണമാത്സര്യബുദ്ധികൊണ്ടോ, മലീമസചിത്തവൃത്തികൊണ്ടോ പരസ്പരസൗഹാർദ്ദത്തോടുകൂടിപ്പെരുമാറുന്നില്ലെന്നുള്ള ഒരു മിഥ്യാപവാദത്തെ പരിഹരിപ്പാനൊ എന്നു തോന്നമാറു മി: കെ. ജി. പരമേശ്വരൻപിള്ള മി: തോമസ്പാളിന്റെ വസതിയിൽനിന്നു യാത്രയാരംഭിക്കുന്നു. സയൻസുകാളേജിന്റെ മുന്നിൽക്കൂടി വടക്കോട്ടു തിരിച്ചു മ്യൂസിയത്തിന്റെ പശ്ചിമദ്വാരിയോടടുത്തു് അല്പം വിശ്രമിച്ചതിനുശേഷം നേരെ പാങ്ങോട്ടുറോഡിലേയ്ക്കും അനന്തരം തെക്കോട്ടേയ്ക്കും വാഹനം പ്രയാണംചെയ്തു. രണ്ടുമൂന്നുസ്ഥലത്തുണ്ടായ വിസ്രംഭഭാഷണംകൊണ്ടു സമയം ഏതാണ്ടു മദ്ധ്യാഹ്നത്തോടടുത്തു.

അന്നത്തെ നിർദ്ദേശങ്ങൾ ഏതാണ്ടു പൂർണ്ണമായെന്ന സമാധാനത്തോടെ തിരിയെ മടങ്ങി. മി: പാളിനെ അദ്ദേഹത്തിന്റെ വസതിയിൽ എത്തിച്ചതിനുശേഷം മി: പരമേശ്വരൻപിള്ള പിരിഞ്ഞു.

സ്വന്തം കാറിനു പററിയിരുന്ന ചില കേടുകൾ പരിഹരിക്കുന്നതിനു ആജ്ഞയുംകൊടുത്തു ഊണുകഴിക്കണമെന്ന ഉദ്ദേശത്തോടെ പിൻ

തിരിഞ്ഞപ്പോൾ ഏതോ ക്ഷീണം ബാധിക്കുന്നപോലെ തോന്നുകയാൽ മി: പാൾ ശയ്യയെ അവലംബിച്ചു.

അഹോ, എന്താശ്ചര്യം എന്തു ശിഥിലം, എത്ര പരിതാപകരം. ഈ ജീവശരീരങ്ങൾക്കു ബന്ധമുണ്ടെന്നു പറയുന്നതുതന്നെ വെറും മായാഭ്രമം. ആഹാരം സജ്ജമാക്കിക്കൊണ്ടു പ്രതീക്ഷിക്കുന്ന പ്രിയജനത്തിന്റെ അക്ഷമയെപ്പരിഹരിക്കുവാൻചെയ്ത അന്വേഷണം എന്തു അഹിതപ്രദമായിരുന്നു. ശയ്യയെ അവലംബിച്ചമാത്രയിൽതന്നെ ഹൃദയസ്പന്ദനം നിലച്ചു ജീവബന്ധംവേർപെട്ട ഒരുവനു പ്രിയജനങ്ങളാര, ലോകമെന്തു?

അല്പം ചില പരീക്ഷണങ്ങളുടെ ഫലമായി ദേഹിയുടെ വിയോഗം പരമാർത്ഥമെന്നറിഞ്ഞു. കാട്ടുതീപോലെ പടന്നുപിടിച്ച ദുരന്തവൃത്താന്തം സർവ്വജനങ്ങളേയും അത്ഭുതപരവശരും ദുരന്തചിന്താകുലരുമാക്കിത്തീർത്തു. വാർത്താശ്രവണത്തിൽ വിശ്വസിപ്പാൻപോലും ധൈര്യംവരാത്തവർ അന്ന് അവിടെ പലരുമുണ്ടായിരുന്നു.

മരണം ഒരുവനും ഒഴിച്ചുകൂട്ടുവാൻ വഹിയാത്ത ഒരു ശത്രുവാണല്ലൊ. അതിന്റെ നേരിട്ടുള്ള സംഗ്രാമം ശുശ്രൂഷാദികളായ പരിചരണംകൊണ്ടു ബന്ധുജനങ്ങളെ അല്പം ആശ്വസിപ്പിക്കാറുണ്ട്. എന്നാൽ ശരീരരക്ഷത്തിന്റെ ദുർബലമായ വശം അറിഞ്ഞു അപ്രതീക്ഷിതമായി ശത്രുക്കൾചെയ്യുന്ന വിക്രിയകൾ അന്തേവാസികളെ എന്നല്ല മററുള്ളവരെയും തപ്തചിത്തരാക്കിത്തീർക്കുന്നതാണ്. മി: പാളിന്റെ ചരമം ഈ വിധമനോവികാരത്തെയാണു പരക്കെ ഉണ്ടാക്കിത്തീർത്തതു്.

പരേതനായ ഒരുവന്റെ ആത്മശാന്തിക്കായി സംസ്കാരാദി പല കർമ്മങ്ങളും അനുഷ്ഠിച്ചുപോരാറുണ്ടല്ലൊ. ആ അവസരത്തിൽ പിണ്ഡോപജീവികളായി അവിടെക്കൂടുന്ന ഒരു കൂട്ടം ക്രന്ദനംകൊണ്ടു സുഹൃത്തുക്കളെ അസഹ്യപ്പെടുത്താറുണ്ട്. എന്നാൽ ഇവരുടെ ആക്രോശനം ഹൃദയനിവർത്തിതമെന്നും വിസ്മരിക്കരുതു്

കേരളത്തിൽ നടത്തുന്ന ചില മാസികകൾ പരേതൻ അർഹിക്കാത്ത പല ഗുണങ്ങളേയും അദ്ദേഹത്തിൽ ആരോപിച്ചു ഒട്ടേറെ സ്തുതിച്ചുകഴിഞ്ഞു. അപൂർവ്വം ചിലർ മറുവശം പറയാതെയും ഇരുന്നിട്ടില്ല.

സഹജീവികളുടെ കർമ്മത്തേയും ധർമ്മത്തേയും ഓർത്തു് എന്തെങ്കിലും ഒന്നു പറകയെന്നല്ല ഞങ്ങൾ ഉറച്ചതു്. മി: പാളിന്റെ കർമ്മങ്ങളേയും അവയിൽ അന്തർഭവിച്ചിരുന്ന ഉദ്ദേശങ്ങളേയും ഞങ്ങൾ അറിഞ്ഞ യഥാർത്ഥരൂപത്തിൽ വിശദപ്പെടുത്താമെന്നുദ്ദേശിക്കുന്നു.

മരിച്ചുപോയ ഒരുവന്റെ ഗുണങ്ങളും ദോഷങ്ങളും അവന്റെ അസ്ഥിപഞ്ജരത്തിൽ കിടക്കട്ടെ. നീചകർമ്മങ്ങൾ അതിസ്തുതികൊണ്ടു മായ്ക്കുവാനൊ ഗുണകർമ്മങ്ങൾ വ്യാജവാർത്തകൊണ്ടു മറയ്ക്കുവാനൊ സാധി

കുന്നതല്ല. പരമാൎത്ഥത്തെ മറച്ചുള്ള വാഗ്ദ്ധോരണി ലക്ഷ്യത്തെ പലപ്പോഴും വികൃതമാക്കുമെന്നു ഈ ക്രൂട്ടർ ധരിച്ചിരിക്കേണ്ടതാണ്.

മി: പാൾ പരീക്ഷാവിജയത്തിനുശേഷം ഉദ്യോഗലബ്ധിയിൽ അടിമത്വമനോഭാവം ദർശിച്ച് അതിനെ പരിത്യജിച്ചിട്ടാണു പ്രസാധനമാൎഗ്ഗത്തിൽ പ്രവൎത്തിച്ചതെന്നു പൂൎവ്വവൃത്താന്തം വിസ്തൃതിയുള്ളവരോടു പറയാൻകൊള്ളാവുന്ന ഒരു വ്യാജപ്രസ്താവം മാത്രമാണ്. തിരുവിതാംകൂറിലെ ബുക്കുകമ്മററിയുടെ സഹായമുണ്ടെങ്കിൽ അതിവേഗം ഒരു പണക്കാരനാകാമെന്ന ഒരു കുത്സിതമാൎഗ്ഗം മി: പാൾ ദർശിച്ചു. അതിലെ അംഗങ്ങളെക്കൊണ്ടു ചില പുസ്തകങ്ങൾ എഴുതിച്ചു പ്രസിദ്ധംചെയ്യലാണു ആദ്യത്തെ അരങ്ങേററം. അവക്കു പ്രതിഫലംകൊടുത്തു എഴുതിച്ച ഗ്രന്ഥങ്ങൾ അവരുടെ സഹായത്തോടെ പാഠപുസ്തകവുമായി. ആ നിലയിൽ നിന്നുകാലത്തു പല സാഹിത്യകാരന്മാരെയും ഭംഗ്യന്തരേണ വഞ്ചിച്ചിട്ടുമുണ്ട്. അവരെ സമീപിച്ചു അവരുടെ സാഹിത്യഫലങ്ങളെ മുദ്രണം ചെയ്യിക്കാൻ അപേക്ഷിക്കും. അവർ മഹാമനസ്കതയെ അടിസ്ഥാനപ്പെടുത്തി അനുവാദം നൽകയും ചെയ്യും. അപ്പോൾതന്നെ നിസ്സാരമായ ഒരു പ്രതിഫലം അവിടെ ഏല്പിക്കും പിന്നെ മി: പാളിനെ അന്വേഷിച്ചാൽപോലും കാണുവാൻ സാധിക്കുമൊ എന്നു സംശയമാണ്. മെസ്സേഴ്സ് ആർ ഈശ്വരപിള്ള, വൈ. സി. ചാക്കൊ, രാമവൎമ്മത്തമ്പാൻ, ഡി. പത്മനാഭനുണ്ണി എന്നിവർ ഓരോരുത്തനും മി: പാളിന്റെ ഈ വിക്രിയകളിൽ പെട്ടവരാണ്. പാഠപുസ്തകങ്ങളായി സ്വീകരിച്ച ഗ്രന്ഥങ്ങൾ വിററഴിഞ്ഞാൽപോലും അവയുടെ ഒരു കണക്കു ഒരിക്കലും അവരെ ബോദ്ധ്യപ്പെടുത്തുക പതിവില്ല. ഇതങ്ങിനെയിരിക്കട്ടെ. പ്രസാധനത്തിനുവേണ്ട സാമഗ്രികളും, സഹായവും ചെയ്തുകൊടുത്ത ഒരു മാന്യദേഹത്തിന്റെ അഭ്യുദയത്തിൽ അസൂയാകലുഷമായ ഒരു വൎഗ്ഗീയമനസ്ഥിതിയെ പുലൎത്തുവാൻ ആയുധമായി നിന്ന മി: പാളിന്റെ ചിത്തവൃത്തി സ്തുത്യൎഹമെന്നു പറവാൻ എങ്ങിനെ മുതിരും.

മി: പാളിന്റെ ആദിചരിത്രം ഇങ്ങിനെ കഴിഞ്ഞിട്ടാണ് അന്ത്യഘട്ടം ആരംഭിക്കുന്നത്. അവിടെയും ആദർശശുദ്ധി വികലമായിട്ടെ കാണുന്നുള്ളു.

കൊല്ലംതോറും പാഠപുസ്തകങ്ങളെ തിരഞ്ഞെടുക്കുന്നതിനു നിയുക്തരാകുന്ന അംഗങ്ങൾ പ്രലോഭനത്തിനു അധികമധികം വശപ്പെട്ടതോടുകൂടി മി: പാളിന്റെ പ്രസാധനം ഏറിയേറിവന്നു. ഉൽകൃഷ്ടഗ്രന്ഥങ്ങളുടെ അസ്വാധീനം നിമിത്തം ചെറിയ വിലകൊടുത്താൽ കിട്ടുന്ന ചിലരെ വിലയ്ക്കുവാങ്ങി അവരെ സാഹിത്യരസികന്മാരെന്നു പേരുമിട്ടു. അവരിൽ ചിലരെ ആവശ്യമനുസരിച്ചു പല പേരും പറഞ്ഞുവന്നു. പള്ളിക്കൂടങ്ങ

ളിൽ സാഹിത്യഗ്രന്ഥങ്ങളേക്കാൾ മററു ചിലവകയാണധികമാവശ്യം. അപ്പോൾ ഇവരിൽതന്നെ ചിലർ വൈയ്യാകരണന്മാരും, വേറെ ചിലർ ചരിത്രകാരന്മാരും, ആയിത്തീരാറുണ്ട്.

നാടൻ ശൈലിയിൽ എഴുതി ഉണ്ടാക്കിയ ചില ഇംഗ്ലീഷുപുസ്തകങ്ങളുടെ പ്രസാധനം ആർനാൾഡ് ആൻഡ് കമ്പനി എന്ന വന്ധ്യാപുത്രമുദ്രണശാലയിൽ പ്രസിദ്ധം ചെയ്തു. ഒരു പരമേശരക്കുറുപ്പ് എഴുതിയ ഭൂമിശാസ്ത്രം പാഠപുസ്തകമായി. പക്ഷെ ഈ ആൾ സങ്കല്പസൃഷ്ടിയെന്നാണറിയുന്നത്. 'മനോരമ' എന്ന പേരിൽ മൂന്നു വ്യാകരണഗ്രന്ഥങ്ങൾ ഹരിശർമ്മയുടെ ഗ്രന്ഥകർത്തൃത്വം കാണിച്ചു പ്രസിദ്ധംചെയ്തു പാഠപുസ്തകമാക്കീട്ടുണ്ട്. ഇങ്ങിനെയുള്ള നാമവൈവിധ്യം മി: പാളിൻെറപുസ്തകങ്ങളേ പാഠപുസ്തകമുള്ളു എന്നാരും ശങ്കിക്കാതിരിക്കാനാണ്.

ഇങ്ങിനെ മനഃശുദ്ധിയോടുകൂടാത്ത പ്രസാധനംകൊണ്ടു വിലയും നിലയുമില്ലാത്ത പല പുസ്തകങ്ങളേയും പാഠ്യപുസ്തകമാക്കി ലാഭമെടുത്ത മഹാപാപം ചക്രവത്തിപദത്തിൻെറ പര്യായമാകുമെങ്കിൽ മി: പാൾ ഒരു പ്രസാധകചക്രവത്തിതന്നെയാണ്.

പണ്ടൊരുകാലത്തു—ഇപ്പോഴും ഉണ്ടോ എന്നറിഞ്ഞുകൂട—തിരുമുഖമൊ, മാടമ്പൊ, ചെമ്പകരാമപ്പട്ടമൊ വാങ്ങുവാൻ കുറെ പണം ഗവൺമേൻറിനു കൊടുക്കേണ്ടതായിരുന്നു. അങ്ങിനെ ഏപ്പെട്ട മാടമ്പിസ്ഥാനദാനത്തിൽനിന്നു ഒട്ടനവധി പണം 'വെള്ളരിക്കാക്കുരു' എന്നപോലെ തിരുവിതാംകൂറിലേക്കു കിട്ടിയതായി കേട്ടിട്ടുണ്ട്. എന്നാൽ ഇപ്പോൾ മഹാകവി, ചക്രവത്തി, വിമർശനകേസരി എന്നെല്ലാം സ്ഥാനമാനം കല്പിച്ചു കൊടുക്കുന്നതു ചില എഴുത്തുകാരാണ്. അതിനാൽ നാടിൻെറ പൊതുമുതലിനു നഷ്ടമാണ്. മേലാൽ ബിരുദംനല്കുന്നതിനു ഒരു ഫീസുകൂടി ഏപ്പെടുത്തുന്നതു ആദായകരമെന്നു തോന്നിപ്പോകുന്നു.

മി: പാളിൻെറ പ്രസാധനത്തിലൊ, കർത്തൃത്വത്തിലൊ പുറപ്പെട്ട ഗ്രന്ഥങ്ങളിൽ എത്രയെണ്ണം ഉത്തമങ്ങളെന്നു നിരൂപിക്കുവാൻ ഇവിടെ സ്ഥലംപോര. ചുരുക്കത്തിൽ ഒന്നുംതന്നെ ഉത്തമകോടിയെ അർഹിക്കുന്നതല്ല.

മുദ്രണംചെയ്യാത്തവ നല്ലതെന്ന വൈതാളികഗീതം ആദരണീയവുമല്ല. മി: പാളിൻെറ അനന്തരഗാമികളുടെ സ്ഥിതി 'ചാത്തം' കഴിഞ്ഞു നിശ്ചയിക്കാമെന്നു പറയുന്ന ചില കുബുദ്ധികളുടെ നീചമനസ്ഥിതിയെ ഞങ്ങൾ വെറുക്കുന്നു. അദ്ദേഹത്തിൻെറ അനന്തിരഅവകാശികൾ സസുഖം വാഴുമാറാകട്ടെ.



# മഹദ്വാക്യങ്ങൾ.

## ദാരിദ്ര്യം.

1. ദാരിദ്ര്യം അറിഞ്ഞവൎക്കേ പരദുഃഖവിവേകം ഉണ്ടാകയുള്ളൂ.
2. ദാരിദ്ര്യം അനീതബുദ്ധിയുടെ വളൎത്തമ്മയാണ്.
3. ഒന്നുമില്ലാതിരിക്കുന്നതു ദാരിദ്ര്യമല്ല.
4. ഒരുവന്റെ പൌരുഷത്തേയും സന്മാൎഗ്ഗത്തേയും ദാരിദ്ര്യം പലപ്പോഴും ഹനിക്കുന്നു.
5. ദാരിദ്ര്യത്തിന്റെ അനിവാരിതഫലം അടിമത്വമാണ്.
6. ദാരിദ്ര്യാപരാധി സംശയിതനെന്നു തന്നെത്താൻ എളുപ്പം വിശ്വസിക്കുന്നു.
7. സമുദായത്തിന്റെ നില ഉയരുന്ന തോതിൽ ദാരിദ്ര്യത്തിന്റെ പദവിയും അഭിവൃദ്ധമാകും.
8. ധനത്തിന്റെ അഭാവം പരിഹാൎയ്യമാണ്; ആത്മാഭിമാനദാരിദ്ര്യം അപരിഹരണീയമത്രെ.
9. ദാരിദ്ര്യം മൎയ്യാദാപരീക്ഷണവും സ്നേഹനികഷവുമാണ്.
10. ദാരിദ്ര്യം അപരാധങ്ങളുടെ മാതാവെങ്കിൽ സാമാന്യബുദ്ധിയുടെ അഭാവം അവയുടെ പിതാവാണ്.
11. ദാരിദ്ര്യസംരക്ഷിതവും മൈത്രീനീതവും ആയ ജീവിതയാത്ര ഒരുവനു സുരക്ഷിതവും സുഖപ്രദവുമത്രെ.
12. കീറവസ്ത്രങ്ങളുടെയിടയിൽക്കൂടി നിസ്സാര ദുൎഗ്ഗുണങ്ങൾ പ്രകാശിച്ചു കാണുന്നു. വസ്ത്രമോടിയിൽ അവ മറയപ്പെടുന്നു.
13. പണമില്ലാത്ത അധ്വഗൻ ചോരസന്നിധിയിൽ ഗായകനാണ്.
14. ഒന്നുമില്ലാത്തവനല്ല, അധികതൃഷ്ണയുള്ളവനാണ് ദരിദ്രൻ.
15. ഭരണക്രമം മാറുമ്പോൾ ദരിദ്രനു മാറാനൊന്നുമില്ല. പക്ഷെ യജമാനന്മാരുടെ പേരുമാത്രം മാറാം.



# വീരാരാധന.

വീരാരാധനഗ്രന്ഥാവലി നമ്പർ 1.

അഥവാ

## ബാബുസുരേന്ദ്രനാഥബാനർജി.

ഗ്രന്ഥകർത്താ:- സി. ജി. അനന്തൻപിള്ള ബി. എ.

മലയാളത്തിലെ ഒരു സ്വാതന്ത്ര്യപ്രതിനിധിപത്രമായ 'മാതൃഭൂമി' ഈ പുസ്തകത്തെപ്പററി ഇങ്ങിനെ അഭിപ്രായപ്പെടുന്നു:-

വീരാരാധനയുടെ ഒന്നാംഭാഗമായ ഈ ചെറുപുസ്തകം ദിവംഗതനായ ബാബുസുരേന്ദ്രനാഥബാനർജിയുടെ സംക്ഷിപ്തമായ ഒരു ജീവചരിത്രമാണു്. ഈ പുസ്തകത്തെ സാഹിത്യലോകത്തിലേക്കു് സ്വാഗതം ചെയ്വാൻ ഞങ്ങൾക്ക വളരെ സന്തോഷമുണ്ടു്. മലയാളഭാഷയിൽ ഈയിടെയായി പുസ്തകങ്ങൾ ഒരുവിധം ധാരാളമായി ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടെങ്കിലും, അവയിൽ വായിക്കേണ്ടവയും വായിക്കാവുന്നതുമായവയുടെ എണ്ണം തുലോം കുറവായിട്ടേ കാണുകയുള്ളു. ജനസാമാന്യത്തിൽ കർത്തവ്യബോധത്തെ ഉദ്ദീപിപ്പിക്കുന്നതിനും സമുദായത്തോടും രാഷ്ട്രത്തോടും ഉള്ള കടമകളെപ്പററി അവർക്ക ബോധമുണ്ടാക്കിത്തീർക്കുന്നതിനും മഹാന്മാരുടെ ജീവചരിത്രങ്ങൾ വളരെ ഉപകാരപ്പെടുന്നുണ്ടു്. ബാബുസുരേന്ദ്രനാഥബാനർജിയുടെ പേരു കേൾക്കാത്തവർ നമ്മുടെ നാട്ടിൽ അധികമാരും ഉണ്ടായിരിക്കയില്ല. എന്നാൽ സ്വരാജ്യത്തിൻെറ ഉൽഗതിക്കുവേണ്ടി ആ ഗംഭീരപുരുഷൻ എത്രയേറെ കഷ്ടപ്പാടുകളനുഭവിച്ചിട്ടുണ്ടെന്നും ഏതെല്ലാം തരത്തിൽ പരിശ്രമിച്ചിട്ടുണ്ടെന്നും ശരിയായ ഒരു ജ്ഞാനം മലയാള വായനക്കാരിൽ പലർക്കും ഉണ്ടായില്ലെന്നും വരാം. അങ്ങിനെയുള്ളവർക്കു് ഈ ചെറുപുസ്തകം വളരെ ഉപകാരപ്പെടും. സ്വജനസേവനത്തെ മുൻനിറുത്തി ആത്മാർത്ഥതയോടെ പ്രവർത്തിക്കുന്ന ഒരാൾ നാട്ടുകാരുടെ ബഹുമാനാദരങ്ങൾക്കും വിശ്വാസത്തിനും എത്രമേൽ പാത്രമായിത്തീരുന്നുവെന്നും, അതേസമയത്തുതന്നെ ആദർശത്തിൽ നിന്നുള്ള വ്യതിചലനംകൊണ്ടു് ആ സമുന്നതസ്ഥാനത്തുനിന്നു ഒരു നേതാവിനു് എത്രകണ്ടു് അപകർഷം പററാമെന്നുമുള്ള സംഗതികൾക്ക ബാബുസുരേന്ദ്രനാഥൻെറ ജീവിതം പ്രത്യക്ഷോദാഹരണമാണു്. വീരാരാധനയുടെ കർത്താവിനെ ഞങ്ങൾ അഭിനന്ദിച്ചുകൊള്ളുന്നു.

വില 6 അണ

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# ഇൻററർമീഡിയേററക്ലാസ്സിലെ

പാഠ്യപുസ്തകങ്ങൾ.

## 1. ചിന്താസന്താനം

(നാലാംഭാഗം.)

ഗ്രന്ഥകത്താ:— സുപ്രസിദ്ധഗദ്യകാരൻ

ആർ. ഈശ്വരപിള്ള ബി. എ.

കേരളത്തിലെ ഒരു പ്രധാന ചിന്തകനും, ഒന്നാംതരം ഗദ്യകാരനും ആയ ഗ്രന്ഥകത്താവിൻെറ 14 ഉപന്യാസങ്ങൾ അടങ്ങിയതാണ് പ്രസ്തുത പുസ്തകം. അനുകരണീയമായ ഗദ്യരീതി; ആദരണീയമായ ആദശ്ങ്ങൾ; ഉൽകൃഷ്ടമായ ചിന്തകൾ; എല്ലാവരും വായിച്ചു പഠിക്കേണ്ടതു്. സാധാരണ പാഠപുസ്തകങ്ങളുടെ രീതിയിൽ മോശമായ കടലാസിൽ അടിച്ചതല്ല. നല്ലകടലാസിൽ വൃത്തിയായി അച്ചടിച്ചതു്. ഗ്രന്ഥകത്താവിൻെറ ഛായയോടുകൂടിയതു്. കച്ചവടക്കാക്ക് നല്ല കമ്മീഷൻ.

വില 12. അണ

## 2. അന്ത്യാമന്ത്രണം.

ഗ്രന്ഥകത്താ:— ഡി. പത്മനാഭനുണ്ണി എം. എ.

രാവണൻെറ ഉൽകൃഷ്ടാദശ്ങ്ങളേയും സ്വഭാവ വൈചിത്ര്യത്തേയും തേച്ചു മിനുക്കു നാരെരു ഏകാങ്കനാടകം. വായനക്കാരിൽ വിമശ്നബുദ്ധിയെ ഉളവാക്കും. അഭിമാനം വേണ്ടതെന്നു തെളിയും.

വില 8. അണ

സി. ജി. ബ്രദേഴ്സ്, ഈശ്വരവിലാസം പുസ്തകശാല, പറവൂർ.
(N. Travancore.)

# ചില നല്ല പുസ്തകങ്ങൾ.

## രാജാകേശവദാസ്.

വീരാരാധനഗ്രന്ഥാവലി നമ്പർ 2.

ഗ്രന്ഥകർത്താ, ആർ ഈശ്വരപിള്ള ബി. എ.

"ദാരിദ്ര്യത്തിൽ ജനിച്ചും, സ്വല്പമായ വിദ്യാഭ്യാസം മാത്രം ലഭിച്ചും, പലവിധ കഷ്ടതകൾ സഹിച്ചും, സ്വപ്രയത്നം സ്വകൃത്യബോധം, നീതിനിഷ്ഠ, കുശാഗ്രബുദ്ധി, സ്വാമിഭക്തി ഇവകൾകൊണ്ടു മാത്രം ലോകത്തിൽ ഉയൎന്ന പ്രജകളിൽ ഒരാൾക്കു ലഭിക്കാൻ സാധിക്കുന്ന ഏററവും ഉന്നതപദം പ്രാപിച്ചു, സമൃദ്ധിയിങ്കലും അനുദ്ധതനായ ഈ സല്പുരുഷൻെറ ചരിത്രം ആൎക്കും ഒരു വിശിഷ്ടമായ സാധനപാഠമായിത്തന്നെ ഇരിക്കും.

വില 8 അണ.

## ശ്രീരാമൻ.

ഗ്രന്ഥകർത്താ, ആർ. ഈശ്വരപിള്ള ബി. എ.

"പുത്രനായൊ, ഭ്രാതാവായൊ, യോദ്ധാവായൊ, തപസ്വിയായൊ, ഭൎത്താവായൊ, രാജാവായൊ, മിത്രമായൊ, ശത്രുവായൊ ഉള്ള ഏതൊരു നിലയാകട്ടെ, ബ്രഹ്മചൎയ്യം മുതലായ മൂന്നാശ്രമാവസ്ഥകളിൽ ഏതെങ്കിലുമാകട്ടെ, ധൎമ്മവീൎയ്യനായ ശ്രീരാമനോടു തുല്യനായിട്ടു് ഒരുപദേഷ്ടാവും, രാമായണംപോലെ അത്ര രസാലങ്കാരസാരോപദേശഭൂയിഷ്ഠമായ ഒരു കാവ്യവും, വാല്മീകിയെപ്പോലെ ഒരു കവിയും" ഇല്ലെന്നു് സൎവ്വസമ്മതമാണു്.

വില 8 അണ.

മഹാകവി ഷേക്സ്പിയരുടെ

## നാടകകഥകൾ.

ഗ്രന്ഥകർത്താ, ആർ. ഈശ്വരപിള്ള ബി. എ.

മഹാകവി ഷെക്സ്പിയർ എഴുതിയിട്ടുള്ള സുപ്രസിദ്ധങ്ങളും ഹൃദയാവൎജ്ജകങ്ങളും ആയ രണ്ടു ദുരന്തനാടകങ്ങൾ കഥാരൂപേണ എഴുതിയിട്ടുള്ളതു്. മഹാകവിയുടെ കഥാഘടനാവൈചിത്ര്യം വായിച്ചുനോക്കേണ്ടതാണു്.

വില 5 അണ.

സി. ജി. ബ്രദേഴ്സ് ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# നമ്മുടെ നാട്ടുരാജ്യങ്ങൾ.

ഇൻഡ്യാസാമ്രാജ്യത്തു് ഏതെങ്കിലും ചില ഭരണപരിഷ്കാരങ്ങൾ അടുത്തുണ്ടാവാതെ കഴികയില്ല. എന്നാൽ നാട്ടുരാജ്യങ്ങളെപ്പററി ആരും അത്ര ചിന്തിക്കുന്നതുമില്ല. നാട്ടുരാജ്യങ്ങളെ ശരിയായി പരിശോധിച്ചാൽ ബ്രിട്ടീഷിൻഡ്യയിലെ സ്ഥിതി എത്രയോ ഭേദമാണെന്നു പറയണം. അവിടങ്ങളിലെ രാജാക്കന്മാരും, രാജസേവന്മാരും, ഉദ്യോഗസ്ഥന്മാരും മററും എന്തെല്ലാം അനീതികളാണു കാണിക്കുന്നതു്. ഇത്തരം സംഗതികളെ കർശനമായി വിവരിച്ചുകൊണ്ടു് കാണിപ്പയ്യൂർ ശങ്കരൻനമ്പൂരിപ്പാട്ടു് അവർകൾ എഴുതിയതാണു് ഈ പുസ്തകം. വാസ്തവത്തിൽ നാട്ടുരാജ്യങ്ങളുടെ ഒരു 'എക്സ്റേ' പരിശോധനയാണിതു്. സ്വരാജ്യസ്നേഹികളും, നിയമസഭാമെമ്പർമാരും, ഉദ്യോഗസ്ഥന്മാരും എന്നുവേണ്ട എല്ലാ ആളുകളും ഇതൊന്നു വായിക്കേണ്ടതു്തന്നെയാണു്. കണ്ണാടി നോക്കിയെ വൈരൂപ്യം അറികയുള്ളൂ. മേനിക്കടലാസിൽ അച്ചടിച്ച 300-ലധികം പേജുള്ള ഈ ബുക്കിനു് വില 1ക 4ണ.

---

# ഭാഷാവ്യാഖ്യാനപുസ്തകങ്ങൾ.

## (ഭക്തിമാർഗ്ഗം)

| | | |
|---|---|---|
| 1. | മന്ത്രപ്രയോഗങ്ങൾ അനവധി മന്ത്രങ്ങളും പ്രയോഗങ്ങളും ഇതിലുണ്ടു് വില | 1—0—0 |
| 2. | ധ്യാനശ്ലോകങ്ങൾ 500-ലധികം ധ്യാനങ്ങൾ അടങ്ങിയതു്. | 1—8—0 |
| 3. | ധ്യാനങ്ങളും മന്ത്രങ്ങളും. പേരുകൊണ്ടുതന്നെ സ്വഭാവം അറിയാമല്ലോ. | 0—8—0 |
| 4. | ഋഗ്വേദമന്ത്രങ്ങൾ. പുരുഷസൂക്തസാരസ്വതം ഭാഗ്യസൂക്തം മുതലായ മന്ത്രങ്ങളും, പ്രയോഗവിധികളും അടങ്ങിയതു്. | 0—8—0 |
| 5. | സ്തോത്രങ്ങൾ. നല്ല സ്തോത്രങ്ങളെല്ലാം ഇതിലുണ്ടു്. | 0-12—0 |
| 6. | ഭഗവൽഗീത. (പോക്കററു്) | 0—4—0 |

## (ജ്യോതിഷം)

| | | | | | |
|---|---|---|---|---|---|
| 1. | ജാതകാദേശം | 1—0—0 | 4. | ദശാഫലങ്ങൾ. | 0—4—0 |
| 2. | ഹോരാശാസ്ത്രം | 1—8—0 | 5. | പഞ്ചാംഗഫലം | 0—3—0 |
| 3. | നിമിത്തശാസ്ത്രം പുതിയബുക്ക് | 0-8—0 | 6. | ബലപിണ്ഡം | 0—2—0 |

## (തച്ചുശാസ്ത്രം)

| | | | | | |
|---|---|---|---|---|---|
| 1. | മനുഷ്യാലയചന്ദ്രിക | 1—0—0 | 3. | തന്ത്രസമുച്ചയം ശില്പഭാഗം | 1—0—0 |
| 2. | മനുഷ്യാലയഭാഷ | 0—3—0 | 4. | മൃഗലക്ഷണം | 0—3—0 |

---

മറെറല്ലാ മലയാളപുസ്തകങ്ങളും വിററുവരുന്നു. പുസ്തകപ്പട്ടിക ഇനാം. ഉടൻ എഴുതുക.

പഞ്ചാംഗം പുസ്തകശാല, പോസ്റ്റ്—കുന്നംകുളം. (കൊച്ചിശീമ)



REGISTERED NO. T.62.

# ഗുരുനാഥൻ.

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏക മാസിക

അദ്ധ്യാപകന്മാൎക്കും കുട്ടികളുടെ സംരക്ഷകന്മാൎക്കും വിദ്യാൎത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രു. 8 ണ.

6 മാസത്തേയ്ക്കു് 1 രു. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 2 രു. 12 ണ.

## ഗുരുനാഥന്റെ പഴയ ലക്കങ്ങൾ.

ഗുരുനാഥന്റെ പഴയ ലക്കങ്ങൾക്കു വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയക്കാനുള്ള ചിലവും മുൻകൂട്ടി മണിയാഡർ അയച്ചിരിക്കണം.

## റജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാഡറയക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാഡർ അയക്കുകയാണു് ഉത്തമം. വി. പി. അയക്കുന്നതായാൽ അനാവശ്യ താമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,

ഗുരുനാഥൻ പറവൂർ.

---

Printed & Published by C. N. Gopalan N
at the S. G. Press, Parur.